ഇഫെക്ടീവ് ആഡ്കോം **eFFECTIVE**

# ADCOM

OCTOBER 2017 Vol. 3 Issue 33 മലയാളത്തിലെ ആദ്യത്തെ അഡ്വർട്ടൈസിംഗ് & മാർക്കറ്റിംഗ് മാസിക Price: ₹ 50/-

INSIDE OUTSIDE
AD WORLD

**ഗെയിം vs ബിസ്നസ്**

**ഇന്റർനെറ്റ് പരസ്യങ്ങൾ**

**കാഴ്ചയ്ക്കുമപ്പുറം ഈ പെൺകരുത്ത്**
Female Photographers

**ജൂഡ് ആന്റണി**
Interview

**ആലിബാബ ഡോട്ട് കോമിന്റെ കഥ**
Motivation

**ചിരി, പണം, സന്തോഷം**

• MODELING • STUDENTS' CORNER • SOFTWARE • DIRECTORY • BEAUTY TIPS

# ഉള്ളടക്കം

Cover : Gayathri Mayoora
Phtographer : Lalu Alex

Vol. 3 | Issue 33 | October 2017














Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം EFFECTIVE
ADCOM
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam








# EDITORIAL

## ബ്രാൻഡുകൾ വളരട്ടെ

ഏതൊരു ഇക്കോണമിയുടേയും വളർച്ച ആ രാജ്യത്തെ ബിസിനസ്സ് വളർച്ചയുമായി നേരിട്ടു ബന്ധപ്പെട്ടു കിടക്കുന്നു. ബിസിനസ്സിലാകട്ടെ ബ്രാൻഡിംഗ് വളരെ പ്രധാനപ്പെട്ട വിഷയവുമാണ്. ഓരോ ബ്രാൻഡിനും പ്രൊഡക്ഷൻ, മാർക്കറ്റിംഗ് എന്നിവ പോലെ ഏറ്റവും പ്രധാനമാണ് അഡ്വർടൈസിംഗ്.

ബ്രാൻഡിംഗ് സ്ട്രാറ്റജി, അഡ്വർടൈസിംഗ് ക്രിയേഷൻസ്, മീഡിയ പ്ലാനിംഗ് എന്നിവ തയാറാക്കുവാൻ പരിചയ സമ്പന്നരായ പ്രൊഫഷണൽസിന്റേയും മികച്ച ഏജൻസിയുടേയും സപ്പോർട്ട് അനിവാര്യമാണ്. മാർക്കറ്റ് സർവേ മുതൽ മീഡിയ റിലീസ് വരെ വിവിധങ്ങളായ ഘട്ടങ്ങളിൽ കൂടി കടന്നാണ് നല്ല ബ്രാൻഡിംഗ് ആക്റ്റിവിറ്റി തുടർന്നു പോകാനാവുക. ഇതിന് കഴിവും പരിചയവുമുള്ള പ്രൊഫഷണൽസിന്റെ സേവനം ഒഴിച്ചുകൂടാനാവാത്തതാണ്. എന്നാൽ നമ്മുടെ അഡ്വർടൈസിംഗ് ഇൻഡസ്ട്രി നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളി നല്ല പ്രൊഫഷണൽസിനെ അവർ അർഹിക്കുന്ന വേതനം നൽകി പരിപാലിക്കാനാകുന്നില്ല എന്നുള്ളതാണ്. കാരണം ഏജൻസിക്കു ലഭിക്കേണ്ട വരുമാനത്തിന്റെ സിംഹഭാഗവും ക്ലയന്റ് ഡിസ്കൗണ്ട് ആയി തിരികെ വാങ്ങുന്നു. മത്സരാധിഷ്ഠിതമായ ഈ മേഖലയിൽ ഡിസ്കൗണ്ട് നൽകുവാൻ ഏജൻസികളും സമ്മർദ്ദത്തിലാകുന്നു. ഇതുമൂലം മികച്ച ആശയങ്ങളും പ്ലാനുകളും സർവീസുകളും നൽകുവാൻ ഏജൻസിക്കു സാധിക്കാതെ വരുന്നു. ആത്യന്തികമായി ഇതു ബാധിക്കുന്നത് ബ്രാൻഡിനെ തന്നെയാണ്. മികച്ച സേവനങ്ങൾ ഇത്തരം ബ്രാൻഡുകൾക്കു ലഭിക്കുകയില്ല. ഇത് പല കമ്പനികളും മനസ്സിലാക്കുന്നില്ല. മനസ്സിലാക്കുന്നവർ ഗൗരവത്തിലെടുക്കുന്നുമില്ല.

ഡിസ്കൗണ്ട് എന്ന താൽകാലിക ലാഭത്തേക്കാൾ ബ്രാൻഡിന്റെ വളർച്ചയിലൂടെ ലഭിക്കാവുന്ന വലിയ ലാഭം മുന്നിൽ കാണുവാൻ സംരഭകർ തയാറാകണം. ഏജൻസിയെ തെരഞ്ഞെടുക്കുമ്പോൾ ബ്രാൻഡിനുവേണ്ടി അർപ്പണബോധത്തോടെ പ്രവർത്തിക്കുവാൻ തയാറുള്ളവരെ തെരഞ്ഞെടുക്കുക. അവർക്കുള്ള വരുമാനം അവർക്കു ലഭിക്കട്ടെ. അപ്പോൾ സംരംഭകർക്കു കാണാം നിങ്ങളുടെ ബ്രാൻഡുകൾ അതിന്റെ ശരിയായ ദിശയിൽ വളർന്നു പന്തലിക്കുന്നത്.

**ചീഫ് എഡിറ്റർ**

# ജൂഡ് IN പഞ്ച്

മലയാളസിനിമയിലെ പഞ്ച്റോളുകളിലൂടെ തന്റേതായ ശൈലിയിൽ അഭിനയം കാഴ്ചവെച്ച് മലയാളി മനസ്സിൽ ഇടം നേടിയ അഭിനേതാവ്. കൈവച്ച ആദ്യ സിനിമ പൊന്നാക്കിയ സംവിധായകൻ ഹിറ്റുകളിൽ നിന്ന് ഹിറ്റുകളിലേക്ക് തന്നിലെ നടനെ കണ്ടെത്തിയ അൽഫോൻസ് പുത്രൻ, എബ്രീഡ്ഷൈൻ,ഉറ്റ സുഹൃത്തുകളായ വിനീത്, നിവിൻ, അജു എന്നിവർക്കൊപ്പം ഇവിടെ വരെ എത്തിനിൽക്കുന്ന ജൂഡിന്റെ യാത്രകളിലൂടെ...

## സിനിമയോടുള്ള ഇഷ്ടം കൂടെ കൂട്ടിയത്?

സിനിമ ലോകത്തെത്തിയത് അഭിനയിക്കാനാണ്. സ്കൂൾ കാലം മുതൽക്കേ മനസിൽ കയറിക്കൂടിയ ഒന്നാണ് സിനിമ, സംവിധാനം എന്ന മോഹം പ്രീഡിഗ്രി പഠനകാലത്താണ് തോന്നിയത്. അൽഫോൻസും ഞാനും ഒന്നിച്ച് പഠിച്ചവരാണ് സ്കൂളിലെ എന്റെ മിമിക്രിയും നാടകവും ഒക്കെ കണ്ടിട്ട് അൽഫോൻസാണ് നീ ഒരു നല്ല നടൻ ആകും എന്ന് പറഞ്ഞത്. അങ്ങനെയാണ് അൽഫോൻസിന്റെ പ്രേമം സിനിമയിൽ ഒരു വേഷം ചെയ്യുന്നത്. ആദ്യം അൽഫോൻസാണ് അഭിനയത്തിലേക്ക് കൊണ്ടുവരുന്നത്.

## അഭിനയത്തിൽ ആരാണ് റോൾ മോഡൽ?

റോൾ മോഡൽ ഒരാളെ പറയാൻ മാത്രം ഒരു നടനായിട്ടില്ലെങ്കിലും അന്നും ഇന്നും കമൽഹാസനാണ് ഒരു നടൻ എന്ന നിലയിൽ ഇഷ്ടം തോന്നിയത്. ഞാൻ ഒരു ഫുൾടൈം അഭിനേതാവല്ല, പക്ഷേ സിനിമയിൽ ഒന്നു രണ്ടു സീനുകളാണെങ്കിൽ പോലും അത്യാവശ്യം പഞ്ചുള്ള സീൻ അത് ജനങ്ങളുടെ മനസിൽ നിൽക്കുന്നതാവണം അങ്ങനെയുള്ള റോളുകളാണ് കൂടുതലായും ചെയ്തിട്ടുള്ളത്. പ്രേമം, തോപ്പിൽ ജോപ്പൻ, ആക്ഷൻ ഹീറോ ബിജു, വെളിപാടിന്റെ പുസ്തകം, സ്വന്തം ചിത്രമായ മുത്തശ്ശി ഗദ, എന്നി ചിത്രങ്ങളിൽ ചെറിയ വേഷങ്ങളിൽ അഭിനയിച്ചു ഇനി കോമഡി ട്രാക്ക് ഒന്നു മാറ്റിപ്പിടിക്കാൻ ആണ് ശ്രമം പുതിയ പടത്തിൽ വില്ലൻ റോളാണ് ചെയ്യുന്നത്. അതും ഒരു ചെയ്ഞ്ച് അല്ലേ?

## സുഹൃദ് ബന്ധങ്ങൾ?

സുഹൃത്ത് ബന്ധങ്ങൾ ഇല്ലായിരുന്നെങ്കിൽ ഒരിക്കലും ഇത്ര പെട്ടെന്ന് സിനിമ ചെയ്യാൻ ആവില്ലായിരുന്നു. വിനീത് ശ്രീനിവാസനുമായുള്ള ബന്ധത്തിന്റ പുറത്താണ് ഇൻഡസ്ട്രിയിൽ വലിയൊരു ചാൻസ് കിട്ടിയത്. നിവിൻ, അജു ഇവരുമായുള്ള പരിചയവും സിനിമ ചെയ്യുന്നതിനു കാരണമായി. ദീപു കരുണാകരന്റെ 'ക്രേസി ഗോപാലൻ' എന്ന ചിത്രത്തിൽ അസിസ്റ്റന്റ് ഡയറക്ടറായി.തുടർന്ന് വിനീത് ശ്രീനിവാസന്റെ 'മലർവാടിആർട്സ് ക്ലബ്ബിൽ സഹകരിച്ചു.' തട്ടത്തിൻ മറയത്ത്' എത്തിയപ്പോൾ ഇനി സിനിമ തന്നെ ജീവിതമെന്ന് ഉറപ്പിച്ചു. വിനീതുമായിട്ടുള്ള അടുത്ത സൗഹൃദമാണ് എന്റെ പ്രചോദനം.





## ഒരു നടനോ സംവിധായകനോ ആയില്ലായിരുന്നുവെങ്കിൽ ജൂഡ് ആരാകുമായിരുന്നു?

ഞാൻ സിനിമയിൽ വരുന്നതിനു മുൻപ് സോഫ്റ്റ്‌വെയർ എൻജിനീയർ ആയി ഇൻഫോസിസിൽ വർക്ക് ചെയ്യുകയായിരുന്നു. അപ്പോഴും സിനിമ തന്നെയായിരുന്നു മനസിൽ, പതിയെ സിനിമയിലേക്കു നോക്കാം അല്ലെങ്കിൽ ഏതെങ്കിലും ബിസിനസ് മേഖല എന്നായിരുന്നു പ്ലാൻ. എന്തൊക്കെയായാലും സോഫ്റ്റ്‌വെയർ ഫീൽഡിൽ അധിക നാൾ ഉണ്ടാവില്ലായിരുന്നു.



## യുവനിരയുടെ കരുത്തിൽ അണിനിരക്കുന്ന മമ്മൂട്ടിയുടെ ജീവിതകഥ സിനിയാക്കുന്നതിനെപ്പറ്റി?

ഇതൊരു വൻ പ്രോജക്ടാണ്. എഴുത്ത് പുരോഗമിച്ചു കൊണ്ടിരിക്കുന്നു. മമ്മൂക്കയുടെ അടുത്ത് ഞാൻ ആദ്യം കാണിക്കുന്നത് അദ്ദേഹത്തിന്റെ ആത്മകഥയിലെ ഒരു ഭാഗം ഷോർട്ട് ഫിലിമായി ചിത്രീകരിച്ചാണ് അതിൽ അഭിനയ മോഹം മൊട്ടിട്ട് തുടങ്ങുന്ന അദ്ദേഹത്തിന്റെ കൗമാരമാണ് തീം ആയി വരുന്നത്. 'ഞങ്ങളുടെ ബാല്യത്തിൽ ഞങ്ങളെ ഓരോരുത്തരെയും വിസ്മയിപ്പിച്ച കൗമാരത്തിൽ ഞങ്ങളെ ഭ്രമിപ്പിച്ച യൗവനത്തിൽ ത്രസിപ്പിച്ച ഞങ്ങളുടെ സ്വന്തം മമ്മൂക്കയ്ക്ക് സ്നേഹപൂർവ്വം'എന്ന സമർപ്പണത്തോടെ ആയിരുന്നു 11:46 മിനിറ്റ് ദൈർഘ്യമുള്ള ഹ്രസ്വ ചിത്രം തുടങ്ങുന്നത്. മമ്മൂക്കയുടെ ചെറുപ്പകാലം വരച്ചു കാട്ടുന്ന ഷോട്ട് ഫിലിം മമ്മൂക്കയ്ക്കും വീട്ടുകാർക്കും വളരെ ഇഷ്ടപ്പെടുകയും ഇതിനെ ആസ്പദമാക്കി സിനിമ ചെയ്യാം എന്ന് സമ്മതിക്കുകയുമായിരുന്നു.

## ഈ ആശയം ആദ്യം തോന്നിയത്?

നിവിൻ മമ്മൂക്കയുടെ ഒരു കട്ട ഫാൻ ആണ്, ഒരു ദിവസം നിവിൻ വിളിച്ച് മമ്മൂക്കയുടെ ആത്മകഥ വായിക്കാൻ ആവശ്യപ്പെട്ടു. അടുത്ത ദിവസം നിവിനെ ഞാൻ തിരിച്ചു വിളിച്ചപ്പോൾ എന്തു തോന്നുന്നു എന്നു ചോദിച്ചു. ഞാൻ പറഞ്ഞു 'ഇത് സിനിമയാക്കിയാലോ?'. അതുകൊണ്ട് തന്നെയാണ് പുസ്തകം വായിക്കാൻ താൻ പറഞ്ഞതെന്നായിരുന്നു നിവിന്റെ മറുപടി. നിവിനാണ് ഈ ഐഡിയയുടെ പിന്നിൽ, നിവിനാണ് മമ്മൂക്കയുടെ റോളിൽ എത്തുന്നത്.

## ഒരു മെക്സിക്കൻ അപാരത ടൈറ്റിലിനു പിന്നിലെ കഥ?

ഓം ശാന്തി ഓശാനക്കും മുൻപേ ഞാൻ എഴുതിയ തിരക്കഥയാണ് 'ഒരു മെക്സിക്കൻ അപാരത' സ്ക്രിപ്റ്റിൽ ഒരു മെക്സിക്കൻ മണവാട്ടി എന്നൊരു മദ്യക്കൂട്ടു കഴിച്ച കുറച്ച് കൂട്ടികളുടെ ഓർമ്മ പോകുന്ന ഒരു കഥയാണത് ഒരു ഫൺ പടമാണ്. സംവിധായകൻ ടോം എമ്മട്ടിക്ക് ഞാൻ സ്ക്രിപ്റ്റ് ഫുൾ കൊടുത്തിരുന്നു.





സ്ക്രിപ്റ്റിൽ തിരുത്തലുകൾ ഉള്ളതു കൊണ്ട് വേറൊന്നാണ് ചെയ്തത്. പക്ഷേ പേര് അതാണ് ഉപയോഗിച്ചത്. എന്റെ സ്ക്രിപ്റ്റ് അല്ല മെക്സിക്കൻ അപാരത എന്ന പേരിൽ വന്നത്.

## ന്യൂ ജെനറേഷൻ സിനിമകളെപ്പറ്റിയുള്ള അഭിപ്രായം?

ഓരോ കാലത്തും വെറൈറ്റീസും ആയി ഓരോരുത്തർ വരും അതിനു ജനങ്ങൾ വിളിക്കുന്ന പേരാണ് ന്യൂ ജെനറേഷൻ, അത് ഞാൻ വന്ന സമയത്ത് ഞാനായിരിക്കും അല്ലെങ്കിൽ മറ്റൊരാൾ. അവർ ചെയ്യുന്നതിനെ ന്യൂ ജെനറേഷൻ എന്നു വിളിക്കുന്നു. കുറച്ചു കഴിയുമ്പോൾ അതും പഴയതാവുന്നു. അല്ലാതെ വ്യത്യാസങ്ങൾ ഒന്നും ഇല്ലന്നാണ് ഞാൻ കരുതുന്നത്.

## വെളിപാടിന്റെ പുസ്തകത്തിന്റെ വിശേഷം? ലാലേട്ടനുമായുള്ള അനുഭവം?

ഒരു പക്കാ ക്യാമ്പസ് സിനിമയല്ല വെളിപാടിന്റെ പുസ്തകം. സെറ്റിൽ ലാലേട്ടൻ നല്ല കമ്പനിയാണ് എല്ലാവരുമായും നല്ല ഒരു ബന്ധം കാത്തു സൂക്ഷിക്കുന്നയാളാണു അദ്ദേഹം. മറ്റുള്ളവർക്കാണ് അദ്ദേഹം താരം. അദ്ദേഹത്തിന് സ്വയം താൻ ഒരു താരമാണെന്ന ഭാവമേയില്ല, വളരെ സാധാരണക്കാരനായിട്ടാണ് എല്ലാവരോടും ഇടപെടുന്നത്. ഞങ്ങളോടൊപ്പം ചേർന്ന തമാശ പറയാനും രസിക്കാനുമൊക്കെ അദ്ദേഹവും കൂടുമായിരുന്നു. കൂടെ നിൽക്കുന്നവരെ വളരെയധികം സപ്പോർട്ട് ചെയ്യുന്ന ആളാണ് അദ്ദേഹം.

## സാമൂഹികമായ കാര്യങ്ങളിൽ തന്റെ അഭിപ്രായം ഫെയ്സ്ബുക്കിലൂടെ വ്യക്തമാക്കുന്ന ആളാണ് ജൂഡ് എന്ന അഭിപ്രായത്തോടുള്ള പ്രതികരണം?

നമുക്ക് ഒരു അഭിപ്രായം പറയാനുള്ള പൊതു വേദിയാണ് സോഷ്യൽ മീഡിയ. പക്ഷേ എല്ലാ ദിവസവും പോയി എന്തും വിളിച്ചു പറയാൻ നമുക്ക് പറ്റില്ല. നമ്മുടെ സുഹൃത്തുക്കൾക്ക് അല്ലെങ്കിൽ നമ്മളെ സ്നേഹിക്കുന്നവർക്ക് എന്താണ് നമ്മൾ പറയാൻ ആഗ്രഹിക്കുന്നത് എന്നറിയാനുള്ള ഒരു വേദിയാണത്, അങ്ങനെ തോന്നിയ കുറച്ച് അഭിപ്രായങ്ങൾ പറയുന്നു എന്നു മാത്രം..

## ജൂഡ് ഒരു കൂൾ സംവിധായകൻ ആണോ ?

ഞാൻ കൂൾ ആണെന്നു തോന്നിയിട്ടില്ല. അത്യാവശ്യം പെട്ടെന്നു തന്നെ ദേഷ്യം വരുന്ന ടെൻഷൻ ഉള്ള ആളാണ്. സെൻസിറ്റീവ് ആണ്. കൂൾ ആവുന്നത് ഹാപ്പി ആയിരിക്കുന്ന സമയങ്ങളിൽ മാത്രമാണ്.

---

സ്കൂൾ കാലം മുതൽക്കേ മനസിൽ കയറിക്കൂടിയ ഒന്നാണ് സിനിമ, സംവിധാനം എന്ന മോഹം പ്രീഡിഗ്രി പഠനകാലത്താണ് തോന്നിയത്. അൽഫോൻസും ഞാനും ഒന്നിച്ച് പഠിച്ചവരാണ് സ്കൂളിലെ എന്റെ മിമിക്രിയും നാടകവും ഒക്കെ കണ്ടിട്ട് അൽഫോൻസാണ് നീ ഒരു നല്ല നടൻ ആകും എന്ന് പറഞ്ഞത്.

---

## പുതിയ സിനിമ വിശേഷങ്ങൾ?

പുതിയതായി കായംകുളം കൊച്ചുണ്ണിയിൽ ഒരു വേഷം ചെയ്യുന്നുണ്ട്, പിന്നെ ഒരു ചെയ്ഞ്ച് ആയി വില്ലൻ റോളിൽ ഒരു പടം, അധികം താമസിക്കാതെ മമ്മൂക്കയുടെ ചിത്രം അതാണ് ഇപ്പോഴത്തെ സിനിമ വിശേഷങ്ങൾ.

സിയ വെട്ടിക്കൽ

# പോർക്കളത്തിലെ പടക്കുതിര...




വില്ലീസ്(

## R u ready to go for a ride...

ചില യാത്രകൾ അനിവാര്യമാണ്, ചിന്തകൾകാടു കയറും മുൻപ് വ്യത്യസ്ഥതയുടെ ലോകത്തേക്ക് അപരിചിതരേപ്പോലെ ഒരേയൊരു ജീവിതത്തെ ഓടിത്തീർക്കാൻ തത്രപ്പാടു പെടുന്നവരുടെ, ജീവിതം ആസ്വാദ്യമാക്കാനെന്നവണ്ണം ജീവിക്കുന്നവരുടെ, പാതി വഴിയിലുപേക്ഷിച്ച് മടങ്ങുന്നവരുടെ എല്ലാം ശൈലികളെ കാണാൻ. ഇവർക്കൊക്കെയും അറിയാത്ത ഒരു കാര്യം ഉണ്ടെന്നു തോന്നുന്നു. ഇനിയുമുണ്ട് കണ്ടു തീർക്കാൻ, ആ യാത്ര ഒരു കട്ട് ചെയ്സ് ജീപ്പിലായാലോ കുറച്ചു കൂടി ത്രല്ലിങ്ങായിരിക്കും അല്ലേ? അപ്പോ നമുക്കൊരു യാത്ര പോകാം. ഫോർ വീലർ രാജാവായ, ഓഫ്റോഡിന്റെ ചരിത്രമുറങ്ങുന്ന നാൾ വഴികളിലേക്ക്. എന്തുകൊണ്ട് ജീപ്പിൽ പോണം കാറിൽ ആയിക്കൂടെ? ജീപ്പിലെ സുഖം ഒന്നും കാറിൽ അടഞ്ഞുകൂടിയിരുന്നാൽ കിട്ടില്ലെന്റെ മാഷേ....

തൊണ്ണൂറുകളുടെ അവസാനം വരെ മലയാളിയുടെ ഇഷ്ട വാഹനമായിരുന്ന ജീപ്പ് തന്നെയാണ് ഫോർ വീലറിലെ ഇന്നത്തെ താരം. റോഡിനെ പുഷ്പം പോലെ കൈയ്യിലെടുത്തമ്മാനമാടാനുള്ള ഈ കഴിവ് ആവാം ഒരുപക്ഷേ ജീപ്പിനെ ഇത്ര ജനകീയമാക്കിയത്. ജീപ്പിന്റെ ഐതിഹാസിക കുതിപ്പിന് 75 വർഷം തികഞ്ഞെങ്കിലും ചുറുചുറുക്കിൽ ഒട്ടും തന്നെ പിന്നിൽ അല്ല. ജീപ്പ് പണ്ടേ മലയാളിക്ക് ഒരു വീക്ക്നസ് ആണ്. കാര്യം അല്പം പരുക്കനാണെങ്കിലും കയ്യിലൊതുങ്ങാൻ ഇത്തിരി സമയം പിടിക്കും എന്ന സത്യം സമീപസ്ഥർക്ക് പണ്ടേ അറിയാവുന്നതാണ്.ലഹരി പകരുന്ന ഓരോ യാത്രകളും സൂചിപ്പിക്കുന്നത് മടുപ്പ് തോന്നിക്കാത്ത വാഹനങ്ങളിലെ കുതിച്ചുപോക്കാണ്, നിഷ്പ്രയാസം കടമ്പകൾ കടക്കാനുള്ള യാത്രക്കാരന്റെ മനസും ജീപ്പും കൂടി ചേർന്നാൽ ഉഷാറായി. പഴയ ജീപ്പ് വാങ്ങി പുതുക്കി നിരത്തിലിറക്കുമ്പോൾ ലഭിക്കുന്നത് ബെൻസിനേക്കാൾ ആരാധകരെയാണ്.

രണ്ടാം ലോക മഹായുദ്ധം അതിക്രൂരമായ ഒന്നായിരുന്നു എന്ന് സമ്മതിക്കുന്നതോടൊപ്പം തന്നെ അത് ശാസ്ത്ര ഗവേഷണത്തിന് നല്കിയ സംഭാവനകൾ സമ്മതിക്കാതിരിക്കാനാവില്ല. പോർക്കളത്തിൽ പട്ടാളക്കാരുടെ പടക്കുതിരയായിരുന്നു ആദ്യം പുറത്തിറങ്ങിയ ജീപ്പ് മോഡലുകൾ. 75 വർഷത്തിനുള്ളിൽ ജനപ്രിയമായ അറുപതിലേറെ മോഡലുകളാണ് ജീപ്പ് പുറത്തിറക്കിയിട്ടുള്ളത്. എല്ലാം ഒന്നിനൊന്ന് മികച്ച പ്രകടനം പുറത്തെടുത്ത 4X4 വാഹനങ്ങൾ. പൂർണ്ണമായും യുദ്ധ ആവശ്യങ്ങൾക്കായി മാത്രം പിറവികൊണ്ട വാഹനം. അമേരിക്കൻ പട്ടാളത്തിന്റെ ആവശ്യാനുസരണം ആദ്യമായി ജീപ്പ് നിർമിക്കുന്നത് അമേരിക്കയിലെ വില്ലീസ് ഓവർലാൻഡ് മോട്ടോഴ്സായിരുന്നു. ജീപ്പ് എന്ന് കേൾക്കുമ്പോൾ വില്ലിസ് ജീപ്പിന്റെ ലൈസൻസോടെ നിരത്ത് കീഴടക്കിയ മഹീന്ദ്ര താർ (ജീപ്പ്) മോഡലുകളാണ് നമുക്ക് സുപരിചിതം. ചില ബ്രാൻഡുകളെ നമ്മൾ ഉൽപ്പന്നങ്ങളായി കരുതാറുണ്ട്. പിന്നീട് ബ്രാൻഡിന്റെ പേരാണെന്ന് അറിയാതെ തന്നെ പ്രൊഡക്ടുകൾക്ക് ആ പേര് ചാർത്തി കൊടുക്കും. അത്തരത്തിൽ ബ്രാൻഡ് നെയിമിൽ വീണുപോയി യഥാർത്ഥ പേര് നഷ്ടപ്പെട്ട ഒരു ഐറ്റമാണ് ജീപ്പ്. ആ പേര് ഉരുത്തിരിഞ്ഞു വന്നതിന് പിന്നിൽ പലവിധ കഥകൾ പ്രചാരത്തിലുണ്ട്. അതിൽ ഏറ്റവും കേട്ടു കേൾവിയുള്ളതും വിശ്വസനീയമായതും അമേരിക്കൻ സൈനിക പദവിയായ ജി.പി യുമായി ബന്ധപ്പെട്ടുള്ളതാണ്. ജനറൽ പർപ്പസ് എന്നതിന്റെ ചുരുക്കരൂപമാണ് ജി.പി. യുദ്ധത്തിൽ ജനറൽ പർപ്പസിനായി ഉപയോഗിക്കുന്ന വാഹനം ജി.പി എന്ന് അറിയപ്പെട്ടു. തുടർന്ന് അത് ജീപ്പ് ആയും മാറി. 40കൾ മുതൽ ഇങ്ങോട്ട് മാനവരാശിയുടെ തന്നെ




സഞ്ചാരാവശ്യങ്ങൾ നിറവേറ്റുന്നതിൽ ജീപ്പുകൾ വഹിച്ച പങ്ക് വളരെ വലുതാണ്. രണ്ടാം ലോകമഹായുദ്ധം കൊടുംപിരികൊണ്ട കാലഘട്ടം, അന്ന് ലോകശക്തിയായി വളർന്നുകൊണ്ടിരുന്ന അമേരിക്ക തങ്ങളുടെ യുദ്ധാവശ്യങ്ങൾക്കായി ഒരു വാഹനം നിർമ്മിച്ചു നൽകാൻ 135 വാഹന നിർമ്മാതാക്കളോട് ആവശ്യപ്പെട്ടു. എന്നാൽ ബെൻതാം, വില്ലീസ്, ഫോർഡ് എന്നിവയൊഴികെ മറ്റാരും അമേരിക്കയുടെ ആവശ്യത്തോട് പ്രതികരിച്ചില്ല. അങ്ങനെയാണ് ജീപ്പ് കമ്പനി പിന്നീട് വാഹനങ്ങളിലെ ഇതിഹാസമായി മാറിയ വില്ലീസ് എം.ബി നിർമ്മിക്കുന്നത്. ഇരുപതാം നൂറ്റാണ്ടിന്റെ അവസാനത്തോടെ കരുത്തിനൊപ്പം ആഡംബരത്തിനും പ്രാധാന്യം നൽകിയാണ് ജീപ്പ് മോഡലുകൾ പുറത്തെത്തിയത്. മലകളും കുന്നിൻ ചെരുവുകളും താണ്ടി നിഷ്പ്രയാസം മുന്നേറാൻ കരുത്തുള്ളവയായിരുന്നു  കമ്പനിയുടെ ഈ മോഡലുകൾ. 1984ൽ പുറത്തിറക്കിയ ചെറോക്കിXJ മോഡേൺ എസ്.യു.വി വിപണിയിലും തരംഗത്തിന് തുടക്കമിട്ടു. നിരവധി കമ്പനികൾ പല മോഡൽ വാഹനങ്ങളുമായും വിപണി കീഴടക്കാനെത്തിയെങ്കിലും ജീപ്പിനുള്ള പ്രൗഢി ഒരു ഇളക്കവും കൂടാതെ നിലനിന്നു. രണ്ടായിരത്തിന് ശേഷം എസ്.യു.വി വിപണിയിൽ കൂടുതൽ ശ്രദ്ധ കേന്ദ്രീകരിച്ച കമ്പനി 13 വാഹനങ്ങൾ പുറത്തിറക്കി. തനതു 4x4 ശൈലി തുടർന്നെങ്കിലും മുഖചരായ എസ്.യു.വിയിലേക്ക് വഴിമാറി. ഇന്ത്യക്കാരന് 'ജീപ്പ്' എന്നാൽ മഹീന്ദ്രയുടെ മോഡലാണ്. എന്നാൽ യഥാർത്ഥ ജീപ്പ്അതല്ല. 'ജീപ്പ്' ഒരു അമേരിക്കൻ, എസ്‌യുവി നിർമ്മാണകമ്പനിയാണ്. 1941ൽ ജനിച്ച അമേരിക്കൻ മോട്ടോഴ്സ് എന്ന കമ്പനിയാണ് ജീപ്പ് എന്ന പേരിൽ എസ്‌യുവികൾ നിർമ്മിച്ചു തുടങ്ങിയത്.  നമ്മുടെ നാട്ടിൽ പണ്ട് കണ്ടു വന്നിരുന്ന  'വില്ലീസ് ജീപ്പ്'അമേരിക്കൻ മോട്ടോഴ്സിന്റെ വകയായിരുന്നു. രണ്ടാം ലോകമഹായുദ്ധ കാലത്ത് അമേരിക്കൻ സൈന്യം ഏറ്റവുമധികം ഉപയോഗിച്ചത് ജീപ്പിന്റെ ഫോർവീൽ ഡ്രൈവ് വാഹനങ്ങളാണ്. ബൻതാം, പിഗ്മി, വില്ലീസ്, കൈസർ എന്നീ പേരുകളിലെല്ലാം ജീപ്പിന്റെ വാഹനങ്ങൾ പുറത്തു വന്നു.

## റാംഗ്ളർ

ഡീസൽ മോഡലിൽ നിന്ന് പുറംമോടിയിൽ യാതൊരു മാറ്റവും പെട്രോൾ റാങ്ക്ളറിനുണ്ടാകില്ല. കാത്തിരിപ്പിനൊടുവിൽ റാങ്ക്ളർ അൺലിമിറ്റഡ്, ഗ്രാന്റ് ചെറോക്കി എന്നീ രണ്ട് സ്പോർട്സ് യൂട്ടിലിറ്റി വാഹനങ്ങളുമായി അമേരിക്കൻ നിർമ്മാതാക്കളായ ജീപ്പ് രാജ്യത്തെത്തിയത്. എന്നാൽ തൊട്ടാൽ പൊള്ളുന്ന വിലയും പെട്രോൾ പതിപ്പുകൾ ലഭ്യമല്ലാത്തതും ജീപ്പിനെ പ്രതികൂലമായി ബാധിച്ചു. ഈ തിരിച്ചടി മറികടക്കാൻ 10–15ലക്ഷം വരെ വില കുറച്ച് ജീപ്പ് റാങ്ക്ളറിന് പെട്രോൾ പതിപ്പ് പുറത്തിറക്കുകയാണ് കമ്പനി.

## ഗ്രാൻഡ് ചെറോക്കി

1987ൽ ക്രിസ്ലർ കമ്പനി ജീപ്പിനെ ഏറ്റെടുത്തു. 2014ൽ നടന്ന ക്രിസ്ലർ ഫിയറ്റ് ലയനത്തോടെ ജീപ്പ് ഫിയറ്റ് ക്രിസ്ലർ ഓട്ടോമൊബൈൽസ് എന്ന കമ്പനിയുടെ ഭാഗമായി. ഇന്ന് ലോകത്തെ ഏറ്റവും വലിയ ഏഴാമത്തെ വാഹന നിർമ്മാതാക്കളാണിവർ. മാസരട്ടി, ഡോഡ്ജ്, ഫിയറ്റ്, ക്രിസ്ലർ തുടങ്ങിയ ബ്രാൻഡുകളെല്ലാം ഈ ഇറ്റാലിയൻ നിയന്ത്രിത മൾട്ടി നാഷനൽ കമ്പനിക്ക് സ്വന്തമാണ്. ജീപ്പ് ഇന്ത്യയിലേക്ക് വരുന്നുവെന്നത് ഏറെ നാളായി കേൾക്കുന്ന വാർത്തയാണ്. പല കാരണങ്ങളാൽ അത് നീണ്ടുപോയി.

ജീപ്പ് നിരയിലെ ടോപ്സ്പെക്ക് ചെറോക്കി സമ്മിറ്റിന്റെ അടിസ്ഥാനത്തിലാണ് പെട്രോൾ മോഡൽ. എഞ്ചിനൊപ്പം മുൻമോഡലിനെ അപേക്ഷിച്ച് പുറംമോഡിയിലും ചില മിനുക്ക് പണികൾ നടത്തിയിട്ടുണ്ട്.



കോംപാസ് എസ്.യു.വി

റോഡുകളുടെ സ്വഭാവത്തിനനുസരിച്ച് മോഡുകൾ മാറ്റിയാണ് ചെറോക്കി കുതിക്കുന്നത്. മഡ് റോഡിലും പാറകൾ നിറഞ്ഞ റോഡിലും പായാൻ അതിനനസരിച്ചുള്ള മോഡുകളിലേക്ക് മാറും ചെറോക്കി. ഫോർ വീൽ ഡ്രൈവിൽ കുത്തനെയുള്ള ഇറക്കങ്ങളിൽ ബ്രേക്കിലൊന്നും കാൽ അമർത്തേണ്ട. വാഹനം സ്വയം നിയന്ത്രിക്കുന്നു എന്നതാണ് ജീപ്പിന്റെ സവിശേഷത.

## താർ

ജീപ്പിനോട് സാമ്യമുള്ള മഹീന്ദ്രയുടെ വാഹനമാണ് താർ. താറിന്റെ പുതിയ പതിപ്പ് വിപണിയിലെത്തിയിരിക്കുന്നു.ഓഫ് റോഡ് മികവ് കൂട്ടുന്ന ലോക്കിങ് റിയർ ഡീഫറൻഷ്യലുമായാണ് പുതിയ താർ നിരത്തിലിറങ്ങുന്നത്. ഒരുവീൽ ചെളിയിൽ താഴ്ന്നാലും അതേ ആക്സിലുള്ള മറ്റേവീലിന് കൂടുതൽ കറക്കം നൽകാൻ ഈ സംവിധാനത്തിനു കഴിയുന്നു. കുണ്ടും കുഴിയും നിറഞ്ഞ കേരളത്തിലെ റോഡുകളിൽ താർ നല്ല സുഹൃത്തായിരിക്കുമെന്നുചുരുക്കം. രജനികാന്തിനെ നായകനാക്കി പാരഞ്ജിത്തിന്റെ പുതിയ ചിത്രമാണ് ഇപ്പോൾ ജനശ്രദ്ധയാകർഷിക്കുന്നത്. കാല കരികാലൻ എന്ന പേരിട്ടിരിക്കുന്ന ചിത്രത്തിൽ മഹീന്ദ്ര താർ ജീപ്പിന്റെ ബോണറ്റിൽ മാസ് ലുക്കിൽ ഇരിക്കുന്ന രജനികാന്തിന്റെ ചിത്രമാണ് താർ ഉപഭോക്താക്കളുടെ ഇടയിൽ ചർച്ചാ വിഷയം. ലോകത്തിലേറ്റവും പഴക്കമുള്ള ഓഫ് റോഡ് വാഹനമെന്ന് ലോകം വിശേഷിപ്പിക്കുന്ന 1941 ൽ നിർമ്മിച്ച വില്ലിസ് ജനമനസുകളെ കീഴടക്കിയിരുന്നു. ജീപ്പ് എന്ന ഫോർ വീലറിന്റെ ആദ്യാക്ഷരം കുറിച്ച യുദ്ധക്കളത്തിലെ സൈന്യത്തിന്റെ പടയാളി.

## ഹുറികെയ്ൻ (Hurricane)

2005ൽ ഒരു കൺസെപ്റ്റായി ഡിട്രോയ്റ്റ് ഓട്ടോഷോയിൽ പ്രദർശിപ്പിക്കപ്പെട്ട ഹുറികെയ്ൻ ഇന്നുവരെ പ്രൊഡക്ഷൻ മോഡലായി പുറത്തുവന്നിട്ടില്ല. എന്നിരിക്കിലും ഹുറികെയ്നിനെ ഏറ്റവും മികച്ച







എസ് യു വി റനഗേഡ്

എസ് യുവിയെന്ന് വിശേഷിപ്പിക്കാൻ ആളുകൾ ധൈര്യപ്പെടുന്നു. സീറോടേണിംഗ്റേഡിയസ്'ഉള്ള വാഹനം എന്ന നിലയിലാണ് ഹുറികെയ്നിനെ മിക്കവരും അറിയുന്നത്. പേരിൽത്തന്നെയുള്ള കൊടുങ്കാറ്റ് വിപണിയിൽ സൃഷ്ടിക്കാൻ ഹുറികെയ്നിന് സാധിക്കുമെന്ന് ഡിട്രോയ്റ്റിൽ വാഹനത്തെ കണ്ട ഓട്ടോമൊബൈൽ വിദഗ്ധരെല്ലാം അഭിപ്രായപ്പെട്ടു. പക്ഷെ, എന്തുകൊണ്ടോ വാഹനം വിപണിയിൽ കൊണ്ടുവരാൻ ജീപ്പ് ഇനിയും തയ്യാറായിട്ടില്ല.

## കോംപാസ് എസ് യു വി

മാസങ്ങൾ നീണ്ട കാത്തിരിപ്പിനൊടുവിൽ അമേരിക്കൻ വാഹന നിർമ്മാതാക്കളായ ജീപ്പ് മെയ്ഡ് ഇൻ ഇന്ത്യ കോംപാസ് എസ്.യു.വി ഇന്ത്യയിൽ പുറത്തിറക്കി. മാതൃകമ്പനിയായ ഫിയറ്റ് ക്രിസ്ലർ ഓട്ടോമൊബൈൽസിന്റെ പൂനെയിലെ നിർമാണ കേന്ദ്രത്തിലാണ് കോംപാസ് ഔദ്യോഗികമായി അവതരിപ്പിച്ചത്. ഇന്ത്യയിൽ നിർമ്മിക്കുന്ന ആദ്യ ജീപ്പ് വാഹനമാണിത്. ഇന്ത്യയിൽ ഐക്കണിക് ജീപ്പിന്റെ ജനപ്രീതി എത്രത്തോളമുണ്ടെന്ന് ഇതിനോടകം വ്യക്തമായി കഴിഞ്ഞു. അമേരിക്കൻ വാഹന നിർമാതാക്കളായ ജീപ്പിന്റെ ആദ്യ ഇന്ത്യൻ നിർമ്മിത മോഡലാണ് കോംപാസ് എസ്.യു.വി. റെനഗേഡ് പ്ലാറ്റ്ഫോമിൽനിന്ന് അൽപ്പം മാറ്റത്തോടെയാണ് കോംപാസിന്റെ വരവെങ്കിലും ഗ്രാന്റ് ചെറോക്കിയുമായി സാമ്യമുള്ളതാണ് രൂപം.

## എസ് യു വി റനഗേഡ്

ഗ്രാന്റ് ചെറോക്കി, റാങ്ക്ളർ എന്നീ മോഡലുമായി കഴിഞ്ഞ വർഷമാണ് ഐതിഹാസിക അമേരിക്കൻ വാഹന നിർമാതാക്കളായ ജീപ്പ് ഇന്ത്യയിൽ അരങ്ങേറ്റം കുറിച്ചത്. കോംപാസിന് ശേഷം ചെറു എസ്.യു.വി റെനഗേഡും പ്രാദേശികമായി നിർമിക്കാനാണ് ജീപ്പ് ലക്ഷ്യമിടുന്നത്. ബേസ് മോഡലിന്റെ പ്രാരംഭ വില 10 ലക്ഷവും. നിലവിൽ ജീപ്പ് നിരയിലെ ഏറ്റവും വില കുറഞ്ഞ മോഡലാണ് റെനഗേഡ്. ജീപ്പ് കുടുംബത്തിലെ തലമുതിർന്ന റാങ്ക്ളറുമായി ചെറുതല്ലാത്ത സാമ്യം റെനഗേഡിനുണ്ട്.

കോംപാസിലെ അതേ എഞ്ചിനിലാകും ഇവിടെ റെനഗേഡ് അവതരിക്കുക.ഗ്രേറ്റർ നോയിഡയിൽ അടുത്ത വർഷം തുടക്കത്തിൽ നടക്കുന്ന 2018 ഓട്ടോ ഷോയിലാകും റെനഗേഡിന്റെ അരങ്ങേറ്റം. കോംപാസിന് തൊട്ടുതാഴെയാകും പുതിയ എസ്.യു.വി യുടെ സ്ഥാനം. ●

**സിയ വെട്ടിക്കൽ**

## സ്വരൂപം

ജോഷി ജോർജ്

# ഇങ്ങനേയുമൊരു ആൾ ദൈവം

ആൾ ദൈവം എന്ന പദം മലയാളി 1918ൽ സഹോദരൻ അയ്യപ്പന്റെ വായിൽനിന്നാണ് ആദ്യം കേൾക്കുന്നത്. ദൈവത്തെ സൂര്യനായും കല്ലായുമൊക്കെ കണ്ടുകണ്ട് ദൈവത്തെ മനുഷ്യനിൽ കാണുന്ന അവസ്ഥയെപ്പറ്റിയാണ് അന്ന് അദ്ദേഹം ആൾദൈവം എന്ന പ്രയോഗം കൊണ്ട് ഉദ്ദേശിച്ചത്. ഇന്ന് ആ അർത്ഥത്തിലല്ല ആൾദൈവങ്ങൾ പ്രത്യക്ഷപ്പെടുന്നത്. ഇപ്പോൾ ജയിലിൽ കഴിയുന്ന ഗുർമീത് റാം റഹിം സിങ് എന്ന ആൾ ദൈവം കെട്ടിയാടിയ വേഷങ്ങൾ പലതാണ്. സിനിമാഭിനയവും സ്റ്റേജ് പരിപാടികളുമൊക്കെയായി ന്യൂജെൻ ആത്മീയ നേതാവെന്നാണ് ഇയാളെ വിശേഷിപ്പിക്കുന്നത്. നിരവധി രാജ്യങ്ങളിലായി 250ലധികം ആശ്രമങ്ങളും ലക്ഷക്കണക്കിന് അനുയായികളുമുണ്ട് ഈ കശ്മലന്.

എവിടെ വില്ലൻമാരെക്കണ്ടാലും അടിച്ച് നിരത്തുന്ന ആത്മീയ നേതാവ്. ആടിപ്പാടി സ്റ്റേജ് ഷോകളെ ഇളക്കിമറിക്കുന്ന പാട്ടുകാരൻ. ദേരാസച്ചാ സൗദയെന്ന സംഘടനയുടെ തലവനായി 1991ലാണ് ഗുർമീത് എത്തുന്നത്. സിഖ് മതത്തിലെ യാഥാസ്ഥിതിക ചിന്തകളെ കൂടുതൽ രൂക്ഷമായി എതിർത്തായിരുന്നു ഗുർമീതിന്റെ വരവ്. സംഘടനയുടെ ലക്ഷ്യം അത്തരം ചിന്തകളെ തുടച്ചു നീക്കുകയാണെന്ന് കക്ഷി പറയുന്നു. പക്ഷെ ദേരാ സച്ചാസൗദ പതിയെ സമാന്തര മതസ്ഥാപനം കണക്കെ വളർന്നു. പണം കുന്ന് കൂടി. സിഖ് മതസ്ഥരുടെ വികാരം വ്രണപ്പെടുത്തിയെന്നാരോപിച്ച് 2007ൽ ചില മതവില്ലന്മാർ ഗുർമീതിനെ ലക്ഷ്യമിട്ടിരുന്നു. പക്ഷെ രാഷ്ട്രീയ സമാജ് സേവാ സമിതി എന്ന പേരിൽ സുരക്ഷാസേന രൂപീകരിച്ചു ഗുർമീത് അതിനെ നേരിട്ടു.

ഭിന്നലിംഗക്കാർക്ക് വേണ്ടി സംസാരിച്ചും ലൈംഗികത്തൊഴിലാളികളുടെ വിവാഹം നടത്തിയുമൊക്കെ പൊതുസമ്മതി നേടി. അനുയായികളുടെഎണ്ണം കൂടിയതോടെ രാഷ്ട്രീയ പാർട്ടികൾ ഈ ആസ്വാമിയുടെ പിന്തുണയ്ക്കായി ഇടിയായി. അതിൽ അവസാനം വിജയം നേടിയത് ബിജെപിയായിരുന്നു. ടിയാന്റെ ദൈവീകത്വം ഉറപ്പിക്കാനായി മെസഞ്ചർ ഓഫ് ഗോഡ്, ദ വാരിയർ ഓഫ് ലയൺ ഹാർട്ട് തുടങ്ങിയ ചിത്രങ്ങൾ ഗുർമീത് നിർമിച്ച്, ആൾദൈവമായി, അനീതിക്കെതിരെ ആഞ്ഞടിക്കുന്ന സൂപ്പർ ഹീറോയായി വിലസി. നിരൂപകർ ചിത്രത്തെ പുറംകാലിന് തൊഴിച്ചു എന്നത് വേറെ കാര്യം.

റോക്ക് സ്റ്റാർ ഗുരുവായ റാം അത്യാഢംബര പൂർണമായാണ് ഇക്കാലമത്രയും ജീവിച്ചത്. വിദേശ



ആഢംബരവാഹനങ്ങളും, തലയ്ക്കു പിടിച്ചഫാഷൻ ഭ്രമവും. നൂറ് കണക്കിന് വാഹനങ്ങളുടെ അകമ്പടിയോടെയാണ് പുറത്തിറങ്ങുന്നതു പോലും. ഇതിന് പുറമെ സർക്കാറിന്റെ ഇസഡ് കാറ്റഗറിയിലുള്ള സുരക്ഷയുമുണ്ട്. എഴുന്നൂറ് ഏക്കറിൽ പരന്നു കിടക്കുന്നതാണ് റാം റഹിമിന്റെ ആശ്രമം. ആശ്രമം എന്ന പേരാണെങ്കിലും ഇതൊരു നഗരമാണ്. ഇതിൽ രണ്ടുലോകമുണ്ടെന്നാണ് കേൾവി. ഒന്ന് എല്ലാവർക്കും കാണാൻ കഴിയുന്നത്. ഇതിൽ ധർമശാലയും ആസ്പത്രിയും മറ്റുസൗകര്യങ്ങളുമുണ്ട്. രണ്ടാമത്തേത് പൊതുജനങ്ങൾക്ക് പ്രവേശനമില്ലാത്ത അധോലോകമാണ്. ഇവിടേക്ക് അടുത്ത അനുയായികൾക്ക് പോലും പ്രവേശനമില്ല. എല്ലാ ആധുനിക സൗകര്യങ്ങളുമുള്ള ഒരു ഗുഹയിലാണ് ഗുർമീതിന്റെ പൊറുതി.

രാജസ്ഥാനിൽ 1967 ഓഗസ്റ്റ് 15നാണ് ജനനം. കർഷകനായിരുന്നു അച്ഛൻ. ദേര സച്ച സൗദ വിഭാഗത്തിന്റെ രണ്ടാം തലവനായിരുന്ന ഷാ സത്നം ജിയുടെ അനുയായി ആയിരുന്നു പിതാവ്. 23-ാം വയസ്സിൽ സത്നം ജിയാണ് ടിയാനെ മൂന്നാം തലവനായി പ്രഖ്യാപിച്ചതോടെയാണ് കളി തുടങ്ങിയത്. സ്വന്തം വെബ്സൈറ്റിൽ നിരവധി വിശേഷണങ്ങളാണ് റാംറഹിം ചാർത്തിയിട്ടുള്ളത്. മികച്ച ഭരണാധികാരി, ഡീ അഡിക്ഷൻ സ്പെഷ്യലിസ്റ്റ്, ആഗോള താപനം കുറച്ചു കൊണ്ടുവരാൻ യത്നിക്കുന്നയാൾ, കർമയോഗി, ജ്ഞാന യോഗി, ഫെമിനിസ്റ്റ്, ജല-ശുചീകരണ വിദഗ്ധൻ, കോസ്റ്റ് എഫക്ടീവ് ടെക്നോളജി ഡെവലപ്പർ, പാചക വിദഗ്ധൻ, പോഷകാഹാര വിദഗ്ധൻ... എന്താ പോരെ...?

ജൻസത്ത ദിനപത്രം റിപ്പോർട്ട് ചെയ്യുന്നത് പ്രകാരം മൂന്നു വർഷങ്ങൾക്ക് മുമ്പ് ഈ വിദ്വാന്റെ വാർഷികവരുമാനം 60 കോടി രൂപയാണ്. ആയിരക്കണക്കിന് കോടികൾ വരും ആസ്തി. എല്ലാം നികുതി രഹിതമാണ് എന്നതും മറ്റൊരത്ഭുതം..!







# ഗെയിം VS ബിസിനസ്

സ്മാർട്ട് ഫോണിന്റെ അരണ്ട വെളിച്ചത്തിൽ വിരൽ തുമ്പിലൂടെ മിന്നിമറയുന്ന വിനോദത്തിൽ മുഴുകി തലയും താഴ്ത്തിയിരിക്കുന്ന സ്വപ്നലോകത്തെ പുതിയ തലമുറ. യുദ്ധങ്ങളും മത്സരങ്ങളും കീഴ്പ്പെടുത്തലുകളുമൊക്കെ പ്രമേയമാക്കിയ ഗെയിമുകൾ പകർന്നു നൽകുന്ന സന്ദേശമെന്ത്?

മുമ്പൊക്കെ കുട്ടികൾ കളിച്ചും ചിരിച്ചും ഇണങ്ങിയും പിണങ്ങിയും സ്നേഹം പങ്കുവെച്ചും പ്രകൃതിയെയും ചുറ്റുപാടിനെയും അറിഞ്ഞുമാണ് വളർന്നത്. ഡിജിറ്റൽ വിപ്ലവം കുട്ടികളുടെ സ്വഭാവത്തെയും രീതികളെയും ആകെ മാറ്റിയിരിക്കുന്നു. ടെലിവിഷനും കമ്പ്യൂട്ടർ ഗെയിമും അതിലുപരി സ്മാർട്ട് ഫോൺ ഗെയിമുകളുമാണ് ഇന്നത്തെ കുട്ടികളുടെ ആകെക്കൂടിയുള്ള കളിയും വിനോദവും. അതിന്റെ ഇരുട്ടിടങ്ങളിൽ അവരൊറ്റക്ക് തളച്ചിടപ്പെടുന്നു. എന്തിനും ഏതിനും പരിഹാരം അക്രമമാണെന്നാണീ ഗെയിമുകളുടെ മുഖ്യ പാഠവും. ന്യൂ ജെനറേഷൻ ഗെയ്മിന്റെ രണ്ട് തലങ്ങളാണിവിടെ അരങ്ങേറുന്നത്. തൃതീയ വീക്ഷണമുള്ള 'ആക്ഷൻഅഡ്വഞ്ചർ' ഗെയിമിന്റെ വിശാലമായ തുറന്നലോകം, കളിക്കാർക്ക് സൗകര്യാനുസരണം ദൗത്യങ്ങൾ പൂർത്തിയാക്കുന്നതിനും, യഥേഷ്ടം ഗെയിം ലോകവുമായി സംവദിക്കുന്നതിനും അവസരം നൽകുന്ന ഗ്രാൻഡ്തെഫ്റ്റ് ഓട്ടോ. ജീവനെടുക്കാൻ പ്രേരിപ്പിക്കുന്ന സ്റ്റേജുകൾ നിറഞ്ഞ വെല്ലുവിളികളിലൂടെ ബ്ലൂ വെയിൽ ഗെയിം. ബ്ലൂ വെയിൽ ചലഞ്ചിന്റെ വലയിൽ അറിഞ്ഞും അറിയാതെയും കുരുങ്ങുന്ന കൗമാരക്കാരെ രക്ഷിക്കാൻ മനുഷ്യ മനസിനെ കൈയ്യടക്കുന്ന ഒരു ബിസിനസ് തന്ത്രംമെനഞ്ഞ് പിങ്ക് വെയിൽ ചലഞ്ച്, യുദ്ധ ഗെയിമെന്ന് വിശേഷിപ്പിക്കുന്ന കോൾ ഓഫ് ഡ്യൂട്ടിയും ഒക്കെപണം വാരുന്ന ഗെയിം ഇനത്തിൽ പെടുന്നു. ഇതിനു പിന്നിൽ ഒരു ബിസിനസ് സാമ്രാജ്യം ഒളിഞ്ഞിരിക്കുന്നു. മനുഷ്യന്റെ ബലഹീനതയെ ചോദ്യം ചെയ്യും വിധമാണ് ഇപ്പോൾ നിലവിലുള്ളതും വരാനിരിക്കുന്നതുമായ ഗെയിമുകൾ. ഗെയിമിങ് ലോകത്തെ ബിസിനസ് സാമ്രാജ്യം രസിപ്പിക്കുന്ന കളികൾക്കിടയിൽ ആരുടെയും ചിന്തയിൽ വരാറില്ല. കഥാപാത്രങ്ങളെ കളിക്കാരുടെ പ്രതിനിധികളാക്കാൻ കഴിയുന്നതരം ഗെയിമുകൾ വൻ പ്രചാരം സിദ്ധിച്ചിരിക്കുന്നു. ഇത്തരം ഗെയിമുകളിൽ കളിക്കാർ മനുഷ്യനോ മൃഗമോ ഒക്കെയായ കഥാപാത്രങ്ങളായി ആയിരക്കണക്കിനു മറ്റു കളിക്കാരോടൊപ്പം, കമ്പ്യൂട്ടർ സൃഷ്ടിക്കുന്ന ഒരു മായികലോകത്ത് പ്രവേശിക്കുന്നു.

## ജി ടി എ (ഗ്രാന്റ് തെഫ്റ്റ് ഓട്ടോ)

സാന്റ്ബോക്സ് ശൈലിയിലുള്ള ഒരു വീഡിയോ ഗെയിം പരമ്പരയാണ് ഗ്രാന്റ് തെഫ്റ്റ് ഓട്ടോ. ഡേവ് ജോൺസിന്റെ നേതൃത്വത്തിൽ സ്കോട്ടിഷ് കമ്പനിയായ റോക്ക്സ്റ്റാർ നോർത്ത് (മുമ്പ് ഡിഎംഎ ഡിസൈൻ) ആണ് ഈ പരമ്പര നിർമിച്ചത്. റോക്ക്സ്റ്റാർ ഗെയിംസ് എന്ന കമ്പനിയാണ് ഇതിന്റെ നിർമ്മാതാക്കൾ. ഗെയിമിങ്ങിലെ മിക്ക ഘടകങ്ങളുടേയും മിശ്രിതമാണ് പരമ്പരയിലെ എല്ലാ കളികളും. പല വിവാദങ്ങളും ഈ പരമ്പരയെച്ചൊല്ലി ഉണ്ടായിട്ടുണ്ട്. അധോലോകത്തിന്റെ ഉന്നതികളിലേക്ക് ഉയരാൻ ശ്രമിക്കുന്നവരാണ് ഇതിലെ പ്രധാന കഥാപാത്രങ്ങൾ. പ്രധാന കഥാപാത്രത്തേയോ അവരുടെ സംഘടനെയോ ചതിച്ച ഒരാളായിരിക്കും സാധാരണയായി ഇതിലെ പ്രതിനായകൻ. 1997ൽ ആരംഭിച്ച ഈ പരമ്പരയിൽ ഇതേവരെ എട്ടിൽ കൂടുതൽ പ്രധാന കളികളും രണ്ട് അനുബന്ധ കളികളും പുറത്തിറങ്ങി. ചലച്ചിത്രരംഗത്തെ പല പ്രമുഖരും ഇതിലെ പ്രധാന കഥാപാത്രങ്ങൾക്ക് ശബ്ദം നൽകിയിട്ടുണ്ട്. മോട്ടോർ വാഹനങ്ങളുടെ മോഷണത്തെ സൂചിപ്പിക്കുന്ന ഗ്രാന്റ് തെഫ്റ്റ് ഓട്ടോ എന്ന പ്രയോഗത്തിൽ നിന്നാണ് പരമ്പരയുടെ പേരിന്റെ ഉത്ഭവം. ടേക്ക്ടൂ ഇന്ററാക്ടീവിന്റെ മാർച്ച് 26, 2008 വരെയുള്ള കണക്കുകളുസരിച്ച് ലോകമെമ്പാടും







ഇതിന്റെ 7 കോടി പതിപ്പുകളാണ് വിറ്റുപോയിരിക്കുന്നത്. കഴിഞ്ഞ വർഷം ഏറ്റവുമധികം വിറ്റഴിക്കപ്പെട്ട വീഡിയോ ഗെയിം ഗ്രാന്റ് തെഫ്റ്റ് ഓട്ടോ 3 ആയിരുന്നു. ഗ്രാൻഡ് തെഫ്റ്റിന്റെ സീരിസുകൾ ഗ്രാൻഡ് തെഫ്റ്റ് ഓട്ടോ: ലിബർട്ടി സിറ്റി, വൈസ് സിറ്റി, സാൻ ആൻഡ്രിയാസ്, വൈസ്സിറ്റി സ്റ്റോറീസ്, ലിബർട്ടിസിറ്റിസ്റ്റോറീസ്, IV, ലോസ്റ്റ് ആൻഡ് ഡാമൻഡ്, ബല്ലാഡ് ഓഫ് ഗേ ടോണി, V അടക്കം എല്ലാം ത്രില്ലിങായിരുന്നു.

## കോൾ ഓഫ് ഡ്യൂട്ടി

ലോകത്തിലെ ഏറ്റവും കൂടുതൽ ആരാധകരുള്ള ഗെയിമാണ് കോൾ ഓഫ് ഡ്യൂട്ടി. ഒന്നിൽ കൂടുതൽ പേർക്ക് ഗെയിമിൽ ഒരേ സമയം പങ്കെടുക്കാവുന്ന രീതിയായ മൾട്ടിപ്ലെയറിനെ പിന്താങ്ങുന്ന ഗെയിമാണിത്. ലോകമെങ്ങും ആരാധകരുള്ള ഗെയിമിന് ഇന്ത്യയിലും വൻ സ്വാധീനമാണുള്ളത്. യുദ്ധ ഗെയിമെന്ന് വിശേഷിപ്പിക്കുന്ന കോൾ ഓഫ് ഡ്യൂട്ടിയുടെ പതിപ്പിൽ ഒന്നിൽ കൂടുതൽ പേർക്ക് കളിക്കാമെന്ന പ്രത്യേകതയുണ്ട്. സ്കോർഡ് അസാൾട്ട്, സ്കോർഡ് വിഎസ് സ്കോഡ്, സേഫ്ഗാർഡ്, വാർഗെയിം തുടങ്ങിയ നാല് തിരഞ്ഞെടുക്കാവുന്ന തലങ്ങളോടെയാണ് മൾട്ടിപ്ലെയർ പുറത്തിറങ്ങിയിരിക്കുന്നത്. എവൺ സൈനിക ടീമിന്റെ പൂർണനിയന്ത്രണം ഗെയിം കൈകാര്യം ചെയ്യുന്ന വ്യക്തിക്കായിരിക്കും. എതിർ എവൺ സൈനിക ടീമിന്റെ നിയന്ത്രണം സഹ ഗെയിം കളിക്കാരന്റെ നിയന്ത്രണത്തിലുമായിരിക്കും. രണ്ടാം ലോക മഹായുദ്ധത്തെ ആസ്പദമാക്കി 2004 ലാണ് ഗെയിമിന്റെ ആദ്യപതിപ്പ് പുറത്തിറങ്ങിയത്. ദി സെക്കന്റ് വേൾഡ് വാർ 2 എന്ന പേരിലാണ് ആദ്യമായി ഇത് അവതരിപ്പിച്ചത്. ഒന്നാം പതിപ്പും രണ്ടാം പതിപ്പും വൻ വിജയമായതോടെ, കമ്പനി കോൾ ഓഫ് ഡ്യൂട്ടി3, മോഡേൺ വാർ ഫാർ, വേൾഡ് അറ്റ് വാർ, മോഡേൺ വാർ ഫാർ2, ബ്ലാക് ഓപ്സ്, മോഡേൺ വാർ ഫാർ3, ബ്ലാക് ഓപ്സ്2 കോൾ ഓഫ് ഡ്യൂട്ടി: ഗോസ്റ്റ്, ഹീറോസ്, ഇൻഫിനിറ്റ് വാർഫാർ, wwll എന്നീ പേരുകളിൽ തുടർച്ചയായി കോൾ ഓഫ് ഡ്യൂട്ടിയുടെ പതിപ്പുകൾ പുറത്ത് വന്നു. എല്ലാ പതിപ്പും ഒന്നിനൊന്ന് മെച്ചവും വൻ വിജയവുമായിരുന്നു.

## ബ്ല്യൂ വെയിൽ

റഷ്യയിൽ പ്രചാരത്തിലുള്ള വികോൺടാക്റ്റെ (വികെ) എന്ന സോഷ്യൽ നെറ്റ് വർക്കിന്റെ ഭാഗമായാണ് 2013 ൽ ബ്ലൂ വെയിൽ ഗെയിം ആദ്യമായി എത്തുന്നത്. ഫിലിപ്പ് ബുദെക്കിൻ എന്ന ഫിസിയോളജി വിദ്യാർത്ഥിയാണ് ഈ ഗെയിം നിർമ്മിച്ചതെന്ന് അവകാശപ്പെടുന്നു, മൂല്യമില്ലാത്തവരെ ലോകത്തിൽ നിന്നും തുടച്ചുമാറ്റുക എന്നതാണ് ഈ ഗെയിമിന്റെ ലക്ഷ്യം എന്ന് ബുദിക്കിൻ പറയുന്നു റഷ്യയിലെ ഒരു ജേർണലിസ്റ്റ് ബ്ലൂ വെയിലിനെക്കുറിച്ചും, അതിന്റെ ദൂഷ്യഫലങ്ങളെക്കുറിച്ചും എഴുതിയ ലേഖനത്തെ തുടർന്നുണ്ടായ ജനങ്ങൾക്കിടയിലെ പരിഭ്രമം കൗമാരക്കാരിലേക്ക് ഇത് കൂടുതൽ എത്തിപ്പെടാൻ കാരണമായി. 2016 ൽ കൗമാരപ്രായക്കാർക്കിടയിൽ സുപചിരതമായി ബ്ലൂ വെയിൽമാറി. ശേഷം ഒരുപതിനാറ്കാരിയുടെ ആത്മഹത്യക്ക് ശേഷം ബുദിക്കിനിനെ പോലീസ് അറസ്റ്റ് ചെയ്തു. ചൈനയിൽ സ്വന്തം കൈകളിൽ കീറിക്കൊണ്ട് ആകൃതികളുണ്ടാക്കുന്ന പ്രവണതക്കും ബ്ലൂവെയിൽ തന്നെയാണ് കാരണമെന്ന് കരുതപ്പെടുന്നു. ഗെയിം മുന്നോട്ട് പോകുന്നത് കളിക്കാരായ ചലഞ്ചറും, അഡ്മിനും തമ്മിലൂടെയാണ്. സ്വയം പീഡനമാണ് ആദ്യ ഘട്ടങ്ങളിൽ. പിന്നീട് ഘട്ടങ്ങൾ കൂടുതൽ സങ്കീർണ്ണമാകുകയും അന്ത്യത്തിൽ അത് ആത്മഹത്യലേക്ക് എത്തിച്ചേരുകയും ചെയ്യുന്നു. അമ്പത് ദിവസങ്ങളാണ് കർത്തവ്യങ്ങൾക്ക് നൽകുന്ന കാലാവധി. ഇത് അതിരാവിലെ 4.20 ന് തുടങ്ങുന്നു. റഷ്യയിലെ ഒരു സോഷ്യൽ മീഡിയ പ്ലാറ്റ്ഫോമുകളിൽ ഗെയിം ജനകീയമായിരുന്നു. എന്നാൽ, പല രാജ്യങ്ങളിലേക്കും വ്യത്യസ്ത പ്ലാറ്റ്ഫോമുകളിലേക്കും പതുക്കെ വ്യാപിച്ചു. ഒരു സൈലന്റ് ഹൗസ്, 'എസീ വേൾസ് ', 'വേക്ക് മീ അപ്' എന്നീ പേരുകളിലും ഇത് ലഭ്യമാണ് നീലത്തിമിംഗലം ആത്മഹത്യാ ചലഞ്ച് അടയാളപ്പെടുത്തുന്നു. ബ്ലൂ വെയിൽ ഒരു 'ആത്മഹത്യഗെയിം' ആണ്, ഓൺലൈനിൽ ദുർബലരായ കൗമാരക്കാരെയാണ് ഗെയിം സൃഷ്ടാക്കൾ ലക്ഷ്യം വെക്കുന്നത്. തുടർന്ന് അവർ ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് വെല്ലുവിളി എടുക്കാൻ ആവശ്യപ്പെടും. ഉപയോക്താവിന്റെ ഫോണിൽ ഗെയിം ഡൗൺലോഡ് ചെയ്തു കഴിഞ്ഞാൽ, അവയെ ഇല്ലാതാക്കാൻ കഴിയുകയില്ല.അതിനാൽ, ഹാക്കർമാർക്ക് അവരുടെ എല്ലാ വിവരങ്ങളും ലഭിക്കും

## പിങ്ക് വെയിൽ

മരണമൊളിപ്പിച്ച് ആകർഷിക്കുന്ന 'ബ്ലൂ വെയ്ൽ സൂയിസൈഡ് ചലഞ്ച്' എന്ന ഓൺലൈൻ ഗെയിമിന് മറുപടിയാവുകയാണ് കളികളിലൂടെ ബുദ്ധി കൂട്ടുന്ന പിങ്ക് വെയിൽ ചലഞ്ച്. ഈ ഗെയിം ബ്രസീലിൽ ഒരു ആപ്ലിക്കേഷൻ ഡെവലപ്പർ ബാനദേവ് കണ്ടുപിടിച്ചു. ദയയും, സ്നേഹവും ശ്രദ്ധയും ഉൾക്കൊള്ളുന്ന വെല്ലുവിളികളാണ് ഇതിലുള്ളത്. ഈ കളിക്ക് 50 വെല്ലുവിളികളുണ്ട്. അപ്ലിക്കേഷന് നിലവിൽ 500,000 അടുത്ത് ഡൗൺലോഡുകൾ ഉണ്ട്. അതേസമയം, ഇതിന്റെ സ്ഥിരീകരിച്ച ഫേസ്ബുക്ക്, ഇൻസ്റ്റാഗ്രാം പേജുകൾ ഏകദേശം 300,000– 40,0000 ത്തോളം അനുയായികളാണ്. വെല്ലുവിളിയിൽ പങ്കെടുക്കുന്നവർ 'വെയിൽ പപ്പീസ്' എന്ന പേരിലാണ് വെബ്സൈറ്റിൽ പറയുന്നത്. പിങ്ക് വേൾഡ് ചലഞ്ച് പോലെയുള്ള ഗെയിമുകൾ ജീവൻ രക്ഷിക്കാൻ ശ്രമിക്കുന്നത് മാത്രമല്ല, സ്നേഹിക്കുകയും വിലമതിക്കുകയും ചെയ്യുന്നതിനായി യുവജനങ്ങളെ പ്രചോദിപ്പിക്കുകയും ചെയ്യുന്നു. ഏപ്രിലിൽ ബ്രസീലിൽ ആരംഭിച്ച ഗെയിം എല്ലാവരുടെയും മനസ്സിൽ ഇതിനകം ഇടംനേടിക്കഴിഞ്ഞിരിക്കുന്നു. ഉപയോക്താക്കളെ സന്തുഷ്ടരാക്കുക, ബ്ലൂവെയിൽ പോലെ നിങ്ങളുടെ കൈത്തണ്ട മുറിക്കലിനു പകരം പിങ്ക് വെയിൽ നിങ്ങളുടെ ചർമ്മത്തിൽ ഒരാളെ എത്ര സ്നേഹിക്കുന്നു എന്ന് എഴുതിയെടുക്കാൻ ആവശ്യപ്പെടുന്നു. ആപ്ലിക്കേഷന് ക്യൂറേറ്റർ അല്ലെങ്കിൽ ഹാൻഡ്ലറുടെ റോളില്ല, പൂർണമായും സ്വമേധയാ ഉള്ളതാണ്. ടാസ്ക്കുകൾ പൂർത്തിയാക്കാനും ബ്ല്യൂവെയിൽ വെല്ലുവിളിയെപ്പോലെ തെളിവുകൾ പങ്കിടാനും ഉപയോക്താക്കൾ ബാധ്യസ്ഥരല്ല. എന്നിരുന്നാലും, നിങ്ങൾ പൂർത്തിയാക്കിയ സ്റ്റേജുകളുടെ ഫോട്ടോ വെയിൽ പപ്പീസ് എന്നു വിളിക്കുന്ന അവരുടെവെബ്സൈറ്റിൽഷെയർചെയ്യുന്നു, പിങ്ക് വെയിൽ ചലഞ്ചിൽ നിങ്ങൾ സ്വയം ആരെയെങ്കിലും സഹായിക്കുകയോ ഒടുവിൽ ഒരു സംഘടനയ്ക്ക് സംഭാവന ചെയ്യുകയോ ചെയ്യുക എന്ന ആത്യന്തിക ലക്ഷ്യവുമായി എത്തുന്നു. ●



# സൗന്ദര്യലോകത്തെ "ശ്രീ" തിലകം

ഉള്ളിന്റെ ഉള്ളിൽ മയങ്ങിക്കിടന്ന സ്ത്രീഭാവത്തിലേക്ക് സ്വയം ആവിർഭവിച്ചുകൊണ്ട് ഇഷ്ടപ്പെട്ട മേഖലയായ ബ്രൈഡൽ മേക്കപ്പ് രംഗത്ത് മാറ്റത്തിന്റെ തിരികൊളുത്തുകയാണ് ട്രാൻസ്ജെൻഡറായ 'ശ്രീകുമാർ ശ്രീ'. സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്നും മാറ്റിനിർത്തപ്പെട്ടവർ, അവഗണനയുടെ തീച്ചൂളയിൽ ഉരുകിയവർ, ഇന്ന് വിശാലമായ ലോകത്തിന്റെ അനന്തസാധ്യതകളിലേക്ക് കടന്നു വന്നിരിക്കുകയാണ്. ട്രാൻസ്ജെൻഡർ കൂട്ടായ്മയ്ക്ക് ആത്മവിശ്വാസത്തിന്റെയും കരുത്തിന്റെയും മാതൃകയായി ഉയരുകയാണ് 'ശ്രീ'.

### കുടുംബം

എറാണകുളത്താണ് വീട്. അമ്മയും ചേട്ടനും അടങ്ങുന്നതാണ് കുടുംബം. പഠിച്ചത് ബിഎ ഇക്കണോമിക്സാണ്. കുട്ടിക്കാലത്ത് പെൺകുട്ടികളെപ്പോലെ കഞ്ഞിയും കറിയും കളിക്കാൻ ഇഷ്ടമായിരുന്നു. ചെറുപ്പത്തിൽ തന്നെ മനസ്സിൽ ഒരു സ്ത്രിഭാവം ഒളിഞ്ഞിരിപ്പുണ്ടായിരുന്നു. എന്റെ വീട്ടിലെ എല്ലാകാര്യങ്ങളും ഞാൻ ചെയ്യാറുണ്ട്. കുക്ക് ചെയ്യാൻ വളരെ താൽപര്യമാണ്. ഒരു സ്ത്രീ ചെയ്യുന്ന എല്ലാ പ്രവർത്തികളും ഞാൻ ചെയ്യുന്നു. ആൾക്കാരുടെ കാഴ്ചപ്പാടുകൾ ഇത്രത്തോളം വിശാലമല്ലാതിരുന്ന ഒരു കാഘട്ടത്തിൽ എന്റെ ഉള്ളിലെ സ്ത്രിസഹജമായ വാസനകൾ ചെറുപ്പത്തിൽ പ്രത്യക്ഷമായി തിരിച്ചറിയാൻ സാധിക്കുകയില്ലായിരുന്നു. അതിന്റെ പരിമിതികൾ സ്വഭാവികമായും സംഭവിച്ചിട്ടുണ്ട്. എന്നാൽ ചുറ്റുമുള്ളവരല്ല എന്റെ ജീവിതത്തെ നിർണയിക്കേണ്ടവർ എന്ന തിരിച്ചറിവ് പഠിക്കാനും സ്വന്തമായ തീരുമാനങ്ങൾ എടുക്കാനുമുള്ള കരുത്ത് പകർന്നു.

### മേക്കപ്പിന്റെ ലോകത്തേക്ക്

എന്നിലെ സ്ത്രീയെ കണ്ടെത്തിയതാവും മേക്കപ്പിന്റെ രംഗത്തേക്ക് കടന്നുവരാനുള്ള കാരണമായത്. ട്രാൻസ്ജെൻഡറായ സുഹൃത്തിന്റെ മേക്കപ്പ് മേഖലയിലെ പ്രവർത്തനമാണ് പ്രചോദനമായത്. അങ്ങനെ ഞാൻ സ്വപ്നം കാണുന്ന ലോകത്തേക്കുള്ള കടന്നുവരവ് ഒരു നിമിത്തം പോലെ സംഭവിക്കുകയായിരുന്നു എന്നു പറയാം. ഇതാണ് ഇനിമുതൽ എന്റെ ജീവിതമെന്നെ തിരിച്ചറിവ് നിർണ്ണായകമായി. പിന്നീട് ഡൽഹിയിലും ബംഗളുരുവിലും പോയി ഹെയർസ്റ്റൈലുകളെക്കുറിച്ച് കൂടുതൽ പഠിച്ചു. ബ്രൈഡൽ മേ










ക്കപ്പിലേക്ക് വന്നപ്പോൾ അവിടെ ട്രാൻസ്ജെൻഡർ എന്ന വേർതിരിവ് ഉണ്ടായിട്ടില്ല. കളിയാക്കുന്നവർ എപ്പോഴും കളിയാക്കികൊണ്ടേയിരിക്കും. അതോർത്ത് കരയാനാണ് നമ്മുടെ തീരുമാനമെങ്കിൽ ജീവിതം കരഞ്ഞു തീർക്കേണ്ടിവരും. ഈ ജീവിതവും എന്നിലെ കഴിവുകളും ദൈവം തന്നതാണ്, സാധാരണ ആളുകളെപ്പോലെ ഞാനും എന്റെജോലിചെയ്യുന്നു. അവിടെ ലിംഗ വേർ തിരിവുകൾ ആവശ്യമില്ല. ചെയ്യുന്ന വർക്ക് ഏറ്റവും ആത്മാർത്ഥമായി നിർവഹിക്കുക, ആദ്യമായി ബ്രൈഡൽ മേക്കപ്പ് ചെയ്തത് ശ്രുതി എന്ന കുട്ടിക്കാണ്. അന്നു മുതൽ ഇന്നുവരെയുള്ളവരുമായി സൗഹൃദം തുടരുന്നു എന്നതാണ് എന്റെ കരിയറിലെ പ്രധാനപ്പെട്ട ഘടകം ഓരോ പെൺക്കുട്ടിക്കും തങ്ങളുടെ വിവാഹദിനത്തെക്കുറിച്ച് വ്യക്തമായ കാഴ്ചപ്പാടുണ്ട്. വസ്ത്രധാരണം, ആഭരണങ്ങൾ, ഹെയർസ്റ്റൈൽ, തുടങ്ങിയവയെക്കുറിച്ച് വധുവിന്റെയും വരന്റെയും കുടുംബാംഗങ്ങളുടെ ഇഷ്ടങ്ങൾ മനസ്സിലാക്കി അവരുമായി ചർച്ച ചെയ്ത് തീരുമാനിക്കുകയാണ് പതിവ്. അവിടെ ട്രാൻസ്ജെൻഡർ എന്നത് ഒരു തടസ്സമാകുന്നില്ല. ട്രാൻസ്ജെന്റേഴ്സിനെയും അവരുടെ കഴിവിനെയും അഭിനന്ദിക്കാനും അംഗീകരിക്കാനും തയ്യാറായ സമൂഹം നമുക്കൊപ്പമുണ്ട്. വേദനിപ്പിക്കുന്ന സന്ദർഭങ്ങൾ ഓർക്കേണ്ടതില്ല, ജീവിതത്തെ പോസിറ്റീവായി കാണാനാണ് ഞാൻ ആഗ്രഹിക്കുന്നത്.

## മാധ്യമലോക സൗഹൃദം

മാധ്യമങ്ങൾ നൽകുന്ന പിന്തുണ വളരെ വലുതാണ് ട്രാൻസ്ജെൻഡേഴ്സിനു ജനമധ്യത്തിലേക്ക് ധൈര്യപൂർവ്വം കടന്നുവരുവാനും, കഴിവുകൾ തിരിച്ചറിഞ്ഞ് ഇഷ്ടപ്പെട്ട മേഖല സ്വന്തമായി കണ്ടെത്തുവാനും മാധ്യമങ്ങൾ സഹായിക്കുന്നു. സമൂഹത്തിന്റെ കാഴ്ചപ്പാടുകൾ മാറാൻ കാരണമായത് മാധ്യമങ്ങളുടെ ശക്തമായ ഇടപെടൽ കൊണ്ടാണ്. എന്റെ മാധ്യമ സൗഹൃദത്തെക്കുറിച്ച് പറയുകയാണെങ്കിൽ 'വനിത'യിൽ പ്രവർത്തിക്കുവാൻ അസരം ലഭിച്ചിട്ടുണ്ട്. ഫാഷൻ മോഡൽസിന്റെ മേക്കപ്പിനായി എന്നെ തെരഞ്ഞെടുത്ത ഫോട്ടോഗ്രാഫർ ശ്രീകാന്ത് കളരിക്കൽ തന്ന സപ്പോർട്ടിനെ നന്ദിയോടെ ഓർക്കുന്നു. ഒപ്പം മോഡൽസായി വരുന്ന കുട്ടികളുടെ പിന്തുണയും എടുത്തുപറയേണ്ട ഒന്നാണ്. അവിടെ ഞാനെന്ന വ്യക്തിയെ ഉൾക്കൊള്ളുന്നവരാണ് സഹപ്രവർത്തകർ എല്ലാവരും. സമൂഹമാധ്യമങ്ങൾ കരിയറിനെയും എന്നെയും നല്ല രീതിയിൽ പ്രോത്സാഹിപ്പിക്കുന്നു. എവിടെയും നമ്മളെ വേദനിപ്പിക്കുന്ന സംഭവങ്ങൾ ഉണ്ടായേക്കും അത് അവഗണിച്ചുകളയുക. തളരാതെ മുന്നോട്ട് പോകുക ജീവിതം സന്തോഷവും സങ്കടങ്ങളും നിറഞ്ഞതാണ് പ്രശ്നങ്ങളെ പക്വതയോടെ സമീപിക്കുക എന്നതാണ് എന്റെ രീതി.

## പൂർണതയുടെ സ്ത്രീശോഭയിലേക്ക്

എന്റെ ഉള്ളിൽ ഒരു സ്ത്രീയുണ്ട് ഞാനത് അംഗീകരിക്കുകയും ഉൾക്കൊള്ളുകയും ചെയ്യുന്നു. എന്നാൽ ശസ്ത്രക്രിയയിലൂടെ പൂർണമായി ഒരു സ്ത്രീയാകാൻ ഞാനാഗ്രഹിക്കുന്നില്ല. കാരണം പ്രായം ഒരു പരിമിതിയാണ്. ശസ്ത്രക്രിയയിലൂടെ പെണ്ണായി മാറുമ്പോൾ ഉണ്ടാകുന്ന സൈഡ് ഇഫ്ടുകൾ വർഷങ്ങളോളം നീണ്ടുനിന്നേക്കാം. സമൂഹത്തിൽ നിന്നുണ്ടാകുന്ന പ്രതിസന്ധികളെ തരണം ചെയ്യുവാനും പുതിയ ജീവിതം കെട്ടിപ്പടുക്കുവാനുമാണ് ട്രാൻസ്ജെൻഡേഴ്സ് ശസ്ത്രക്രിയ്ക്ക് തയ്യാറാകുന്നത് എന്നാൽ വിപരീതമായ അവസ്ഥകളും ചിലപ്പോൾ അവരുടെ ജീവിതത്തിൽ ഉണ്ടായേക്കാം. ചൂഷണത്തിന്റെ ചതിക്കുഴികളും ചുറ്റും പതിയിരിപ്പുണ്ടെന്ന സത്യവും പലരുടെയും അനുഭവങ്ങളിൽ നിന്നും മനസ്സിലാക്കുവാൻ സാധിച്ചതുമാവാം ഈ തീരുമാനത്തിന് എന്നെ പ്രേരിപ്പിച്ചത്. എന്റെ കഴിവിനെയും വ്യക്തിത്വത്തെയും അംഗീകരിക്കുക, നിങ്ങളിൽ ഒരാളായി കാണുക അതാണ് എന്റെ സന്തോഷം.

## താരശോഭയിൽ / സ്വപ്ന സാഫല്യം

സെലിബ്രിറ്റി വർണങ്ങളുടെ താരശോഭയിലേക്കും ഭിന്നലിംഗക്കാർക്കും പ്രവേശനം ലഭിച്ചിരിക്കുന്നു. അവരുടെയിടയിലെ സ്വീകാര്യത ട്രാൻസ്ജെൻഡേസിന്റെ ജീവിതത്തെ തന്നെ മാറ്റിമറിച്ചുവെന്നു പറയാം. പൊതുയിടങ്ങളിലേക്ക് ഞങ്ങൾക്ക് കടന്നുവരാനുള്ള തടസ്സങ്ങളാണ് മാറിയത്. ജീവിതത്തിന് പ്രതീക്ഷകളുടെ വർണം വിതറിയവരാണവർ. ആശാ ശരത്, ഭാമ, പ്രയാഗ മാർട്ടിൻ, രചന നാരായൺകുട്ടി, ആൻ അഗസ്റ്റിൻ, ഇഷ








തൽവാർ, ആര്യ എന്നീ താരങ്ങൾ. ഇതിനൊടൊപ്പം തന്നെ ചന്ദനമഴ സീരിയൽ ഫെയിം മേഘനയുടെ ബ്രൈഡൽ മേക്കപ്പ് നേടിത്തന്ന സ്വീകാര്യത വളരെ വലുതാണ്. ഒട്ടേറെ അഭിനന്ദങ്ങൾ ലഭിച്ച ഒരവസരമായിരുന്നു അത്. ബിബിയചന്ദ് എന്ന മോഡലിനും കേരളത്തിനകത്തും പുറത്തുമായി അനവധി വിവാഹ ആഘോഷങ്ങൾക്കും ഇതുവരെ മേക്കപ്പ് ചെയ്യാൻ അവസരം ലഭിച്ചു. മഞ്ജു വാര്യരെ ഒരുക്കുകയെന്നതാണ് എന്റെ ഇനിയുള്ള ആഗ്രഹം. അതോടൊപ്പം തന്നെയുള്ള എന്റെ ലക്ഷ്യം സ്വന്തമായി ഒരു ബ്രൈഡൽ മേക്കപ്പ് (വെഡിങ് പാർലർ) പാർലർ തുടങ്ങുകയെന്നതാണ്. അമ്മയുടെയും ചേട്ടന്റെയും അകമഴിഞ്ഞ പിന്തുണയും പ്രോത്സാഹനവുമാണ് എന്റെ സ്വപ്നങ്ങൾക്ക് ബലം പകരുന്നത്.

സൗന്ദര്യത്തിന്റെ തിളക്കമെന്നാൽ ഇന്ന് അർത്ഥം ആത്മവിശ്വാസം എന്നുകൂടിയാണ്. ഏറ്റവും പൂർണതയോടെ ലോകത്തിനു മുൻപിൽ സ്വയം അവതരിപ്പിക്കാനാഗ്രഹിക്കുന്ന ഇന്നത്തെ സ്ത്രീകൾക്ക് മേക്കപ്പ് മാജിക് കൂടിയേ തീരു. ഈ മാജിക്കിന്റെ മാന്ത്രികപ്പെട്ടി അടയ്ക്കാൻ സമയമായി. ഇനി സൗന്ദര്യ ലോകത്തിന്റെ ശോഭകൂട്ടാനുള്ള യാത്രകളിലേക്കുള്ള മടക്കം. ●

സോളി മാത്യു

## വീട്ടിൽ ഒരു ബ്യൂട്ടി പാർലർ

### മുഖം തിളങ്ങാൻ ഹോട്ട്സ്റ്റോൺ തെറാപ്പി...

ഹോട്ട് സ്റ്റോൺ തെറാപ്പിയിലൂടെ ചർമത്തിലെ ചുളിവുകളും കറുത്ത പാടുകളും അകറ്റി ചർമം തികച്ചും തിളക്കമുള്ളതാക്കി തീർക്കുന്നു. സ്റ്റോൺ തെറാപ്പിയിലൂടെ ആരോഗ്യവും സൗന്ദര്യവും യുവത്വവും വീണ്ടെടുക്കാം. സ്റ്റോൺ എന്നു കേൾക്കുമ്പോൾ ഞെട്ടേണ്ട? വീട്ടുമുറ്റത്ത് പാകിയിരിക്കുന്ന ഉരുളൻ കല്ലുകളോ, വെണ്ണകല്ലുകളോ അല്ല പ്രത്യേകതരം ഹീലിംഗ് പവറുള്ള ബസാൾട്ട് എന്ന ഇനം സ്റ്റോൺ ആണ് താരം. ബസാൾട്ട് സ്റ്റോൺ ഉപയോഗിച്ചുള്ള ഫേഷ്യൽ ചർമത്തിന്റെ നിറം വർധിപ്പിക്കുന്നു. ചർമത്തിന്റ ഓജസ്സിനും തേജസ്സിനും മാറ്റു കൂട്ടുന്ന സ്റ്റോൺ തെറാപ്പിയുടെ പെരുമ ഇന്നോ ഇന്നലകളിലോ അല്ല ആരംഭിച്ചത്. മറിച്ച് അഞ്ഞൂറു വർഷത്തോളം പഴക്കം വന്ന പഴമയുടെ കേട്ടറിവും അനുഭവവുമാണ് സ്റ്റോൺ തെറാപ്പി. മുഖം തണുത്ത വെള്ളത്തിൽ നന്നായി കഴുകിയ ശേഷം പകുതി മുറിച്ച ഓറഞ്ച് ഉപയോഗിച്ച് നന്നായി മസാജ് ചെയ്യുക. 5 മിനിറ്റു പ്രക്രിയ തുടരുക. ചെറുചൂടുവെള്ളത്തിൽ ഇട്ടിരിക്കുന്ന ബസാൾട്ട് സ്റ്റോൺ ഉപയോഗിച്ച് നന്നായി മസാജ് ചെയ്യുക. ഓറഞ്ച് നീരിൽ അടങ്ങിയിരിക്കുന്ന സിട്രിക് ആസിഡ് മുഖത്തെ കറുത്ത കാര അകറ്റുന്നു. ഒപ്പം ബസാൾട്ട് സ്റ്റോണിന്റെ ഹീലിംഗ് പവർ കൂടി ആവുമ്പോൾ ചർമത്തിൽ സിട്രിക് ആസിഡിന്റ പ്രവർത്തനം എളുപ്പമാകുന്നു. ആഴ്ചയിൽ 2 തവണ സ്റ്റോൺ തെറാപ്പി ചെയ്യാം ചർമത്തിന്റ തിളക്കം വീണ്ടെടുക്കാം. ഓറഞ്ച് തന്നെ വേണമെന്നില്ല. മുഖകാന്തി വർദ്ധിപ്പിക്കുന്ന പപ്പായ, നാരങ്ങ, തക്കാളി എന്നിവയുടെ നീരും ഉപയോഗിച്ച് സ്റ്റോൺ തെറാപ്പി ചെയ്യാം.

### പപ്പായ ഫേഷ്യൽ വീട്ടിൽ തന്നെ

സൗന്ദര്യപ്രേമികൾക്ക് പറ്റിയ ഒരു പഴമാണ് പപ്പായ. പപ്പായ നന്നായി ഉടച്ച് മുഖത്ത് തേയ്ക്കുന്നത് മുഖകാന്തിക്ക് വളരെ നല്ലതാണ്. വേനൽക്കാലത്ത് ഇടയ്ക്കിടയ്ക്ക് പപ്പായ ഫേഷ്യൽ പരീക്ഷിക്കുന്നത് കടുത്ത ചൂടിനെ പ്രതിരോധിക്കാനും സൗന്ദര്യം നിലനിർത്താനും സഹായിക്കും.

പപ്പായ ആവശ്യത്തിന്

മുൾട്ടാണിമിട്ടി നാലു സ്പൂൺ

കറ്റാർ വാഴ ജെൽ ഒരു സ്പൂൺ

ഇവ മൂന്നും നന്നായി ഇളക്കി യോജിപ്പിക്കുക. അതിനു ശേഷം മുഖത്ത് പുരട്ടുക. പതിനഞ്ചു മിനിറ്റിനു ശേഷം ചൂടുവെള്ളം കൊണ്ട് കഴുകിക്കളയാം.

### തെളിമയുള്ള ചർമ്മം കിട്ടാൻ

പപ്പായ, തൈര്, നാരങ്ങനീര്, തേൻ, മുട്ടവെള്ള എന്നിവ നന്നായി യോജിപ്പിച്ച് മുഖത്തു പുരട്ടുക. പതിനഞ്ചു മിനിറ്റിനു ശേഷം കഴുകിക്കളയുക. തെളിമയുള്ള ചർമ്മം ലഭിക്കും

# ഋതു വർണ്ണമൊരുക്കി ആഫ്റ്റർറെയിൻ

മഴയ്ക്കുശേഷമാണ് ഉണർവിന്റെ പുതിയ സൂര്യ കിരണങ്ങൾ പ്രകൃതിയെ തൊട്ടുണർത്തുന്നത്. ജീവന്റെ തുടിപ്പുകൾ നാമ്പിടുന്ന ദിനങ്ങൾ വന്നെത്തുന്നത്. വിഷ്വൽ ഇഫക്ട് രംഗത്ത് പച്ചപ്പിന്റെ പുത്തൻ ചാരുത നിറയ്ക്കുകയാണ് 'ആഫ്റ്റർറെയിൻ. 'സാങ്കേതിക വിദ്യയുടെ നൂതന സാധ്യതകളിലൂടെ പരസ്യങ്ങളിൽ വ്യത്യസ്തയുടെ വസന്തം വിരിയിച്ചുകൊണ്ട് മുന്നേറുന്ന 'ആഫ്റ്റർറെയിൻ കമ്പനിയെക്കുറിച്ചും പിന്നിട്ട വഴിത്താരകളെയും, വളർച്ചയുടെ പടവുകളെയും, ലക്ഷ്യങ്ങളുടെ പൂക്കാലത്തെയും ഒരു മഴക്കാലത്തിനപ്പുറം നിന്നുകൊണ്ട് പങ്കുവയ്ക്കുകയാണ് കമ്പനിയുടെ ക്രിയേറ്റീവ് ഡയറക്ടർ കൂടിയായ നിജീഷ് വിജയ്.

### കാർമേഘക്കൂട്ടം

വരയും ഡിസൈനിങ്ങും ചെയ്യുമായിരുന്നുവെങ്കിലും, പരസ്യമേഖലയിലേക്ക് കടന്നുവരാനുള്ള സാഹചര്യം പണ്ടുണ്ടായിരുന്നില്ല. അച്ഛൻ അധ്യാപകനായിരുന്നു. ജോലിയും സ്ഥിരവരുമാനവും ലഭിക്കുന്ന കോഴ്സുകൾക്കാണ് അക്കാലത്ത് മുൻതൂക്കം നൽകിയിരുന്നത്. ഡിഗ്രി പഠനത്തിനു ശേഷമാണ് കമ്പ്യൂട്ടറിന്റെ വിശാലമായ ലോകത്തേക്ക് എത്തുന്നത്. സോഫ്റ്റ്‌വെയർ ഡവല്മെന്റ്, പ്രോഗ്രാമിങ് എന്നിവ ചെയ്ത് കൊണ്ടിരിക്കുന്ന കാലഘട്ടത്തിൽ തന്നെ ആനിമേഷനെക്കുറിച്ച് ഇന്റർനെറ്റിലെ ട്യൂട്ടോറിയലുകളിൽ നിന്ന് കൂടുതൽ മനസ്സിലാക്കുകയും പഠിക്കുകയും ചെയ്തു. അതിന്റെ സാധ്യതകൾ മനസിലാക്കിയപ്പോൾ എന്റെ അഭിരുചികളുമായി ഒത്തുപോകുന്ന ഒരിടം കണ്ടെത്തുകയായിരുന്നു. സാധ്യതകളുടെ ഒരു ലോകം തന്നെ മുൻപിൽ ഉണ്ടെന്നു ബോധ്യം മനസ്സിൽ ജനിച്ചുവെന്നു പറയാം

### മഴ പൊഴിയവെ

പ്രാരംഭഘട്ടത്തിൽ വീടായിരുന്നു ആശയരൂപീകരണത്തിന്റെ പ്രധാനയിടം. ഇതിനൊടൊപ്പം തന്നെ ഒരു പോർട്ഫോളിയോ തയ്യാറാക്കുകയും ചെയ്തു. അതു കാണാനിടയായ റെഡ് ക്യാരറ്റ് ഫിലിം കമ്പനി ഡയറക്ടർ രാജീവ് റാം സാറിന്റെ ക്ഷണം അവരോടൊപ്പം ഫ്രീലാൻസായി വർക്ക് ചെയ്യാൻ അവസരമൊരുക്കി. അവിടെ നിന്ന് റിയൽ വർക്ക്സ് എന്ന കമ്പനിക്കൊപ്പം ചെന്നൈ, കോയമ്പത്തൂർ, എന്നിവിടങ്ങളിൽപ്രവർത്തിച്ചു. പിന്നീട് സ്വന്തമായി കമ്പനി എന്ന ആഗ്രഹത്തിലേക്ക് ചുവടുവച്ചു. തുടക്കത്തിൽ വടക്കൻ മലബാറിൽ കമ്പനി തുടങ്ങുന്നുവെന്നു കേട്ടവർ കോഴിക്കോട് വിഷ്വൽ ഇഫ്ക്ട് കമ്പനിക്ക് സാധ്യത കുറവാണെന്ന അഭിപ്രായമാണ് പറഞ്ഞത്. അത് ഒരു പ്രോത്സാഹനമായിട്ടാണ് കണ്ടത്. എറാണകുളത്ത് മാത്രമല്ല നമ്മുടെ സ്വന്തം നാടായ കടത്തനാട്ടിലും വിസ്മയത്തിന്റെ ലോകം സൃഷ്ടിക്കുവാൻ സാധിക്കുമെന്ന് തെളിയിച്ചിരിക്കുകയാണ് 'ആഫ്റ്റർറെയിൻ വിഎഫ്എക്സ് ബോക്സ്'. സാങ്കേതിക മികവ് നിർണയിക്കപ്പെടേണ്ടത് കമ്പനിയുടെ ലോക്കേഷൻ നോക്കി മാത്രമാകരുത്. ടീമിന്റെ കഴിവും ആശയമികവുമാണ് പരിഗണിക്കേണ്ടത്. സെക്കന്റുകൾക്കുള്ളിൽ ഒരു പ്രോഡക്ട് ആൾക്കാരുടെ മനസ്സിൽ ചേക്കേറണം അതിനാവശ്യമായ ആകർഷണീയത അതിനുണ്ടാവുകയുംവേണം. ഒപ്പംവ്യത്യസ്തമായ അവതരണ ശൈലിയും ഒത്തു ചേരുന്ന മികവാർന്ന പരസ്യങ്ങൾക്കു പിന്നിലെ വിഎഫ്എ



നിജീഷ് വിജയ്

ക്സ് മികവ് പരസ്യങ്ങൾ കൂടുതലായി ജനഹൃദത്തിലെത്തിക്കാൻ സഹായിക്കുന്നു.

## പുതുനാമ്പുകൾ

പിസാഡ എന്ന ഫുട്ട്വെയർ കമ്പനിയുടെ വിഷ്വൽ ഇഫക്ട് ചെയ്തുകൊണ്ടാണ് വളർച്ചയുടെ പടവിലേക്ക് ആഫ്റ്റർറെയിൻ ചുവടു വച്ചത്. പിസാഡയുടെ കോർഡിനേറ്റർ അക്ബർ ആദ്യം ചോദിച്ചത് ആഫ്റ്റർറെയിനു വ്യത്യസമായ രീതിയിൽ പരസ്യചിത്രം തയാറാക്കുവാൽ സാധിക്കുമോ എന്നായിരുന്നു. കാരണം വളരെ പ്രഗൽഭരായ വിഎഫ്എക്സ് കമ്പനികൾ അവരുടെ പരസ്യം ചെയ്യാനായി തയ്യാറായി എത്തിയിരുന്നു. റോബോട്ടിക് മോഡലിലുള്ള ഒരു പരസ്യമായിരുന്നു അവരുടെ മനസ്സിൽ. എന്നാൽ ഒരു ദിവസം കൊണ്ട് അവർ ആഗ്രഹിക്കുന്ന രീതിയിലുള്ള പ്രോഡക്ട് ക്യാരക്ടർ മോഡൽ കൊടുക്കാൻ 'ആഫ്റ്റർറെയിനു' കഴിഞ്ഞു. പിസാഡ അത് അംഗീകരിച്ചു എന്നത് കൂടുതൽ ആത്മവിശ്വാസം പകർന്നു. പിന്നീട് പെപ്പർവൈൻ ക്രിയേറ്റീവ് അഡ്വർടൈസിങ് ഏജൻസി മുഖേന കനേഡിയൻ കമ്പനിയായ എനേഷ്യലിനുവേണ്ടി സൾഫർ ഗ്രാൻന്യൂൾ ഫോം ചെയ്യുന്ന മെഷീൻ പ്രോസ്സിങ് ആനിമേഷനിൽ ചിത്രീകരിക്കുവാൻ കഴിഞ്ഞു. ഏഷ്യയിലെ നമ്പർ വൺ ലേബർ കോൺട്രാറ്റ് കോർപ്പറേറ്റീവ് സൊസൈറ്റിയായ ഊരാളുങ്കലുനു (ULCCS) വേണ്ടി ചെയ്ത കോർപ്പറേറ്റീവ് ഫിലിം സോഷ്യൻ മീഡിയകളിലും വളരെയധികം ശ്രദ്ധ നേടികൊണ്ടിരിക്കുന്നു. റെഡ് ക്യാരറ്റ് ഏജൻസിയോടൊപ്പം ഡബിൾ ഹോഴ്സ്, ഭീമാ ഗോൾഡ്, ഐ ആം ജയലക്ഷ്മി, എന്നീ പരസ്യങ്ങളിലും ആഫ്റ്റർറെയിൻ ടീം പങ്കാളികളായി. കേരളത്തിൽ മാത്രമല്ല വിദേശ കമ്പനികളായ നാഷണൽ ബാങ്ക് ഓഫ് ഒമാൻ, ഒമാൻ ഗോൾഫ് ലോഗോ ആനിമേഷൻ, ആഫ്രിക്കൻ ടൂറിസത്തിന്റെ പ്രോമോഷൻ വീഡിയോയായ 'ജംബോ ആഫ്രിക്ക' തുടങ്ങിയവും ആഫ്റ്റർറെയിൻ കമ്പനിയുടെ ടീമിന്റെ കൂട്ടായ പ്രയത്നത്തിന്റെ സുന്ദരസുമങ്ങളാണ്.

## വളർച്ചയുടെ പച്ചപ്പുകൾ

പരസ്യ സംവിധാനം എന്ന സ്വപ്നം സാക്ഷാൽകരിച്ചത് ഗോകുലം ഗ്രൂപ്പ് ചെയർമാൻ ഗോകുലം ഗോപാലൻ സാറിനൊപ്പമായിരുന്നു. ഗോകുലം ലവ്-ടീ, ആനിമേറ്റഡ് കഥാപാത്രമായ 'പൂപ്പു'വിനെ ആനിമേഷൻ ഗ്രാഫിക്സിലൂടെ സൃഷ്ടിച്ചെടുത്തുകൊണ്ടാണ് ഗോകുലം ഗ്രൂപ്പിലേക്ക് വന്നെത്തിയത്. അതിലുപരിയായി സന്തോഷമുള്ള കാര്യം ഗോകുലം ഗ്രൂപ്പ് ഓഫ് കമ്പനിയ്ക്ക് വേണ്ടി പരസ്യം ചെയ്തതിൽ സാറും അഭിനയിച്ചു എന്നതാണ്. ഹയാ എന്ന കൊച്ചുമിടുക്കിയാണ് സാറിനും അഭിനയിപ്പിക്കാം എന്ന തീരുമാനത്തിലെത്തിച്ചത്. അദ്ദേഹം വളരെയധികം പ്രോത്സാഹനവും പിന്തുണയും ടീമിനു നൽകി വരുന്നു. നമ്മുടെ കഴിവിൽ നൂറു ശതമാനം വിശ്വാസം അദ്ദേഹത്തിനുണ്ടായിരുന്നു. അതിനാൽ ഏറ്റവും നല്ല റിസൽട്ട് നൽകാൻ നമുക്കും സാധിച്ചു. അരുൺ ആലിസൺ-ന്റെ ക്യാമറക്കണ്ണുകൾ പരസ്യച്ചിത്രത്തെ കൂടുതൽ മിഴിവുള്ളതാക്കി തീർത്തതിലെ നിർണായകമായ ഘടകമാണ്. വിജയദശമി ദിനത്തിൻ പരസ്യസീരീസിലെ ആദ്യ ലോഞ്ചിങ് ജനങ്ങൾക്കു മുൻപിൽ എത്തിക്കുവാനാണ് തീരുമാനം.

## പുതു ചില്ലകൾ

ദുബായ് ബേയിസ്ഡ് ഷൂ കമ്പനിയായ 'പുക്ക'-












ആഫ്റ്റർറെയിൻ ക്രൂ

യുടെ വർക്കാണ് പുതിയതായി വരാനുള്ളത്. ചെയ്തതിൽ ഏറ്റവും കൂടുതൽ ഇഷ്ടപ്പെട്ടത് ഗോകുലം ഗ്രൂപ്പിന്റെ സീരീസാണ്. ക്യാപ്ഷൻ, തീം, കൺസ്പ്റ്റ് ഇവയെല്ലാം നമ്മുടെ ടീം തന്നെ ചെയ്തതാവാം കാരണം. അനുജനായ വിനിൽ ജിത്ത് കമ്പനിയുടെ എല്ലാ പ്രവർത്തനങ്ങൽക്കും പൂർണപിന്തുണ നൽകി കൊണ്ട് ഒപ്പമുണ്ട്. സജിൽ, ദിനീഷ് കാവിൽ, അരുൺ ജാക്സൺ, പ്രജീഷ് കൊളോറ, എന്നിവരാണ് നമ്മുടെ ടീമിന്റെ ഊർജ്ജം.

പരസ്യരംഗത്ത് ഏറ്റവും കൂടുതൽ സ്വാധീനിച്ചതും മാതൃകയായിട്ടുള്ളതും പ്രകാശ് വർമ്മയാണ്. പഴയകാല സ്മരണകളെയും നമ്മുടെ സംസ്കാരത്തെയും ഉൾക്കൊള്ളുന്ന അവതരണ ശൈലിയാണ് അദ്ദേഹം പരസ്യങ്ങളിൽ നിറയ്ക്കുന്നത്. അത് ഒത്തിരി ആകർഷിച്ചിട്ടുള്ള ഘടകമാണ്..

### സ്വപ്ന പൂമൊട്ടുകൾ

വിഷൽ ഇഫക്ടിന്റെ മായജാലം ഒരുക്കുന്ന സിനിമ അതാണു എന്റെ സ്വപ്നം. അതിനായുള്ള തയ്യാറെടുപ്പുകൾ നടത്തി വരികയാണ്. സമയമാകുമ്പോൾ ദൈവനിശ്ചയം പോലെ ഈ സ്വപ്നവും സഫലമാകും എന്ന വിശ്വാസമുണ്ട്. പരസ്യരംഗത്ത് ഋതുഭേദങ്ങൾ സൃഷ്ടിക്കുന്ന ആഫ്റ്റർറെയിനും നിജീഷിനും ടീമംഗങ്ങൾക്കും എല്ലാ പിന്തുണയും നൽകികൊണ്ട് കുടുംബാഗംങ്ങളും സുഹൃത്തുക്കളും ഒപ്പമുണ്ട്. മഴയ്ക്കുശേഷമുള്ള വളർച്ചയുടെ പുതുനാമ്പുകൾക്കൊപ്പം, വസന്തത്തിന്റെ വർണം വിരിയിക്കുവാൻ...


Mail id : afterainvfxbox@gmail.com
Web : www.afterain.com
www.facebook.com/afterain.in
Phone : 9846302686


**സോളി മാത്യു**

# യോഗ സാധാരണ ജീവിതത്തിൽ

## സൂര്യനമസ്ക്കാരം

പ്രപഞ്ച സത്യമായ ഒരു വ്യായാമമുറയാണ് സൂര്യനമസ്ക്കാരം. കത്തിജ്വലിക്കുന്ന ഏക ഊർജ്ജത്തിന്റെ ഉറവിടമായ സത്യസ്വരൂപനായ ഈശ്വരനാണ് സൂര്യൻ. ആ ഊർജ്ജ സ്രോതസ്സില്ലെങ്കിൽ നാമും ഭൂമിയും അതിലെ സർവ്വ ചരാചരങ്ങളുമില്ല. നമ്മുടെ ചാലകശക്തി എന്നു പറയുന്നത് സൗരോർജ്ജം തന്നെയാണ്. ജീവജാലങ്ങളും വൃക്ഷലതാദികളും സൂര്യനോട് കാട്ടുന്ന വിധേയത്വം നമ്മൾ മനസ്സിലാക്കേണ്ടതാണ്.

യോഗാസനങ്ങളും പ്രാണായാമവും കൂടി സംയോജിച്ചുള്ള ഒരു വ്യായാമമുറയാണ് സൂര്യനമസ്ക്കാരം. ഉദരഭാഗത്ത് അടിഞ്ഞുകൂടുന്ന കൊഴുപ്പിനെ ഈ വ്യായാമമുറ ഇല്ലാതാക്കുന്നു. സൂര്യ നമസ്ക്കാര സമയത്ത് ശിരസ്, നെഞ്ച്, ദൃഷ്ടി, നാവ്, മനസ്, കൈയ്, കാല്, മുട്ട് എന്നീ ഭാഗങ്ങൾ മാത്രമേ നിലത്ത് സ്പർശിക്കുവാൻ പാടുള്ളൂ. ഒരു മനുഷ്യൻ പൂർണ്ണ ആരോഗ്യവാനായി മാറുന്നതിന് സൂര്യപ്രകാശവും ശുദ്ധവായുവും അത്യന്ത്യാപേക്ഷിതമാണെന്ന് ആധുനിക ശാസ്ത്രം സമ്മതിക്കുന്നു.

സൂര്യ നമസ്ക്കാരം 12 ഭാവങ്ങളിലായി ക്രമപ്പെടുത്തിയിരിക്കുന്നു. ഓരോ ഭാവങ്ങളും താഴെ ചേർക്കുന്നു. അർപ്പണ മനോഭാവത്തിൽ ഏകാഗ്രതയോടെ ഇത് അനുഷ്ഠിച്ചാൽ വിജയം ഉറപ്പ്.

Step 1: കാലുകൾ ചേർത്ത് വച്ച് കൈകൾകൂപ്പി സൂര്യനെ നോക്കി തൊഴുത് നിവർന്നു നിൽക്കുക. മനസ്സ് ഏകാഗ്രമായിരിക്കണം.

Step 2: ശ്വാസം എടുത്തുകൊണ്ട് കൈകൾ രണ്ടും മേൽപോട്ടുയർത്തി പുറകോട്ടുവളയുക.

Step 3: ശ്വാസം വിട്ടുകൊണ്ട് കൈകൾ രണ്ടും നിലത്ത് പതിച്ചു വെയ്ക്കുക. ക്രമേണ മുഖം മുട്ടിൽ തൊടുന്നതായിരിക്കും. കാൽ മുട്ടുകൾ വളയാതെ നോക്കണം.

Step4: ശ്വാസംഎടുത്തുകൊണ്ട് വലതുകാൽ പിന്നിലേക്ക് വലിച്ച് നീട്ടി വയ്ക്കുക. കൈപത്തികൾ രണ്ടും ഇടതു പാദത്തിന്റെ വശങ്ങളിലായി പതിച്ചുവെച്ചുകൊണ്ട് കഴുത്തും ശിരസ്സും ഉയർത്തി പിന്നിലേക്കു വളയ്ക്കുക.

Step 5: എടുത്ത ശ്വാസം ഉള്ളിൽ നിറുത്തി കൊണ്ടുതന്നെ ഇടതുകാൽ പിന്നിലേക്കുകൊണ്ടു വന്ന് പാദം വലതുപാദത്തോടൊപ്പം ചേർത്തുവച്ച് ശരീരം വളയാതെ നേർരേഖയിൽ വരുത്തുക.

Step 6: ശ്വാസം വിട്ടുകൊണ്ട് ശരീരത്തിന്റെ എട്ടു ഭാഗങ്ങൾ തറയിൽ സ്പർശിച്ചു നിർത്തുക. (അതായത് രണ്ടു പാദങ്ങൾ, രണ്ടു കൈപ്പത്തികൾ, രണ്ടു മുട്ടുകൾ, നെഞ്ച്, നെറ്റി) ഇവ തറയിൽ തൊട്ടിരിക്കും. ഉദരഭാഗം തറയിൽ തൊടാതെയിരിക്കും.

Step 7: ശ്വാസം എടുത്തുകൊണ്ട് ഉദരം താഴ്ത്തി തലയും നെഞ്ചും ഉയർത്തി നട്ടെല്ലും കഴുത്തും പിന്നിലേക്കു വളയ്ക്കുക. ഈ സമയം പാദങ്ങളുടെ മേൽവശം തറയിൽ പതിച്ചും കാൽ




വെള്ള മുകളിലായും വെയ്ക്കണം.

Step 8: ശ്വാസം പുറത്തേക്കുവിട്ടുകൊണ്ട് അരക്കെട്ടു മേൽപ്പോട്ടുയർത്തി രണ്ടു കൈകളിലും രണ്ടു പാദങ്ങളിലുമായി നിൽക്കുക. കൈപ്പത്തികളും ഉള്ളം കാലുകളും തറയിൽ ബലമായി പതിച്ചു വെയ്ക്കണം.

Step 9: ശ്വാസം എടുത്തുകൊണ്ട് വലതുകാൽ മുന്നോട്ടുകൊണ്ടുവന്ന് ഇരു കൈകളുടേയും ഇടയിൽ സ്ഥാപിക്കുക. ഇടതുകാൽ മുട്ട് നെഞ്ചിനോടു ചേർന്നിരിക്കട്ടെ. തലയും കഴുത്തും പിന്നിലേയ്ക്ക് വളച്ച് മുകളിലേക്ക് നോക്കുക.

Step 10: ശ്വാസം വിട്ടുകൊണ്ട് ഇടതുകാലും മുന്നോട്ടു കൊണ്ടുവന്ന് വലതു കാലിനൊപ്പം വയ്ക്കുക. കാൽ മുട്ടുകൾ രണ്ടും നിവർത്തി മുഖം മുട്ടുകളിൽ മുട്ടിച്ചു വയ്ക്കുക. അതായത് step 3 യിലെ പോലെ നിൽക്കുക.

Step 11: ശ്വാസം എടുത്തുകൊണ്ട് ഇരുകൈകളും ഉയർത്തി തലയും ഉടലും പിന്നിലേക്ക് വളയ്ക്കണം. കൈകൾ കഴിവതും ചെവിയോട് ചേർത്തു വയ്ക്കണം. അതായത് step 2 യിലെ പോലെ നിൽക്കുക.

Step 12: സാവധാനം ശ്വാസം വിട്ടുകൊണ്ട് നിവർന്നു വരിക. കൈകൾ ചേർത്ത് തൊഴുതു നിൽക്കുക. ഇപ്പോൾ നമ്മൾ step 1 ലേക്ക് എത്തിച്ചേർന്നു കഴിഞ്ഞു. ഇത്രയുമായാൽ സൂര്യനമസ്ക്കാരം ആദ്യ പകുതിയായി. രണ്ടാം പകുതിയിൽ ഇടതുകാൽ പിന്നിലേക്ക് ഇറക്കിവെച്ച് ഇതുപോലെ ആവർത്തിക്കുക. വേണമെങ്കിൽ ഒരല്പ സമയം ശവാസനത്തിൽ വിശ്രമിക്കാം. സൂര്യ നമസ്ക്കാരം 3, 7, 9, 13 ..... തവണകൾ ചെയ്യുന്നതാണ് ഉത്തമം.

പ്രയോജനം: മനസ്സ് ശാന്തമാകുന്നു, വ്യക്തിത്വവികസനത്തിൽ വളരെയേറെ സ്വാധീനം ചെലുത്തും. ശരീരത്തിലെ കൊഴുപ്പ് കുറയുവാൻ കാരണമാകുന്നു. ശരീരത്തിൽ ഊർജ്ജത്തിന്റെ പ്രവാഹം തന്നെയുണ്ടാകുന്നു. ഇട, പിംഗള, സുഷുമ്നാ നാഡികളെ ശക്തിപ്പെടുത്തുന്നു. പ്രത്യേകം ഓർമ്മിക്കേണ്ട ഒരു കാര്യം, കഠിനമായ രക്തസമ്മർദ്ദം, നടുവേദന, ഹെർണിയ എന്നീ രോഗങ്ങളുള്ളവർ ഒരു യോഗാചാര്യന്റെ നിർദ്ദേശപ്രകാരം മാത്രമേ പരിശീലിക്കാവൂ.



**സനിൽ രവീന്ദ്രൻ**



# ചിരി, പണം, സന്തോഷം

പലരുടേയും വിശ്വാസം പണം സന്തോഷം കൊണ്ടുവരും എന്നതാണ്. മഹാനായ വോൾട്ടയർ ഒരിക്കൽ പറഞ്ഞു "പണത്തെക്കുറിച്ച് ചോദിക്കുമ്പോൾ എല്ലാവർക്കും ഒരേ മതമായിരിക്കും". എല്ലാറ്റിനേയും പണമായി കൂട്ടിയോജിപ്പിക്കുക എന്നത് ആധുനിക സമൂഹത്തിലെ അപകടകരമായ പ്രവണതയാണ്. 'പണത്തിന് മീതെ പരുന്തും പറക്കില്ല' എന്ന മൂഢധാരണയിൽ ജീവിക്കുന്നവരാണ് ഭൂരിപക്ഷം പേരും.

'പയ്യന് ആദ്യം ദേഷ്യവും പിന്നെ ചിരിയും വന്നു' – വി.കെ.എൻ.

ചിരി സന്തോഷത്തിന്റെ പ്രതിഫലനമായാണ് നാമൊക്കെ കരുതുന്നത്. നന്നായി ചിരിക്കാൻ കഴിയുന്നവർക്ക് സ്നേഹിതരെ സമ്പാദിക്കാൻ കഴിയുമെന്നാണ് പൊതുവെയുള്ള വിശ്വാസം. അതുകൊണ്ടുതന്നെ സന്തോഷത്തെ ചിരിയെന്ന വാക്കുമായി കൂട്ടികെട്ടാൻ നാം ശ്രമിക്കുന്നു. സ്വീഡിഷ് ഫൗണ്ടേഷന്റെ ഒരു ഗവേഷണ റിപ്പോർട്ടിൽ പറയുന്നത് ഇന്നത്തെ ചിരി ആത്മാർത്ഥത നിഴലിക്കാത്ത വെറും കള്ളച്ചിരിയാണെന്നാണ്. ഇതിന്റെ സമയ ദൈർഘ്യം ഒരു ദിവസത്തിൽ 10 മിനിറ്റിൽ കുറവാണത്രെ. അതിനാൽ ചിരിയല്ല സന്തോഷം. സന്തോഷമില്ലാത്തപ്പോഴും ചിരിക്കാം. എന്താണ് സന്തോഷം. നാമൊക്കെ തേടുകയും പലപ്പോഴും കിട്ടാതെ വരുന്നതുമായ ഒന്നല്ലെ സന്തോഷം. സുഖാനുഭവത്തിന് ഒറ്റവാക്കിൽ ഉത്തരമില്ല. പലർക്കും പലതാണ് സന്തോഷം.

പോസിറ്റീവ് സൈക്കോളജിയുടെ ഉപഭോക്താവായ മർട്ടിൻ സെലിഗ്മാന്റെ അഭിപ്രായത്തിൽ,ആഹ്ലാദകരവും ഹൃദയഗ്രാഹിയുമാണ് സന്തുഷ്ട ജീവിതം. തങ്ങളുടെ ഊർജ്ജം മുഴുവൻ സൗഖ്യവും ആകർഷകവും അർത്ഥസമ്പൂർണ്ണവുമായ ജീവിതം നയിക്കാൻ ചെലവിടുന്നവർ, താൽക്കാലിക സുഖം നുകരുന്നതിൽ മാത്രം വ്യാപൃതരായവരേക്കാൾ, ജീവിതകാലം മുഴുവൻ സൗഖ്യം അനുഭവിക്കുന്നവരായിരിക്കും. ഒന്നിലും അമിതമായി വേവലാതിപ്പെടാത്തവരും സൗഹൃദം കാത്തുസൂക്ഷിക്കുന്നവരും മനഃസാക്ഷി അനുസരിച്ച് ജീവിക്കുന്നവരും പൊതുവെ സന്തുഷ്ടരായി കാണപ്പെടുന്നു.

പലരുടേയും വിശ്വാസം പണം സന്തോഷം കൊണ്ടുവരും എന്നതാണ്. മഹാനായ വോൾട്ടയർ ഒരിക്കൽ പറഞ്ഞു ''പണത്തെക്കുറിച്ച് ചോദിക്കുമ്പോൾ എല്ലാവർക്കും ഒരേ മതമായിരിക്കും''. എല്ലാറ്റിനേയും പണമായി കൂട്ടിയോജിപ്പിക്കുക എന്നത് ആധുനിക സമൂഹത്തിലെ അപകടകരമായ പ്രവണതയാണ്. 'പണത്തിന് മീതെ പരുന്തും പറക്കില്ല' എന്ന മൂഢധാരണയിൽ ജീവിക്കുന്നവരാണ് ഭൂരിപക്ഷം പേരും. അതുകൊണ്ടുതന്നെ പരുന്തിന് പറക്കാൻ കഴിയാത്ത ഉയരത്തിൽ അവർ പണത്തെ പ്രതിഷ്ഠിക്കുന്നു. പണത്തെ കുറിച്ചുള്ള ഈ അടിസ്ഥാന കാഴ്ചപ്പാട് പിഴയ്ക്കുമ്പോഴാണ് ജീവിതത്തിലെ കണക്കുകൂട്ടലുകൾ തെറ്റുന്നത്.

രണ്ട് കാലുകൾക്ക് സ്വാധീനമില്ലാതിരുന്ന എഡ്ഡി ബേൺസ്റ്റെയിൻ എന്ന യാചകൻ വാഷിങ്ടണിലെ തെരുവുകളിൽ ഒരു കുരങ്ങിനേയും കൊണ്ടു നടന്നാണ് ഭിക്ഷാടനം നടത്തിയിരുന്നത്. എഡ്ഡി മൃതിയടഞ്ഞതിനു ശേഷമാണ് എന്തെങ്കിലും സമ്പാദ്യമുണ്ടോ എന്നന്വേഷിക്കുന്നത്. അന്വേഷണോദ്യോഗസ്ഥർ അക്ഷരാർത്ഥത്തിൽ ഞെട്ടിപ്പോയി. അംഗവൈകല്യം സംഭവിച്ച ഭിക്ഷക്കാരനായിരുന്ന എഡ്ഡി ഒരു കോടീശ്വരനായിരുന്നുവെന്നും അയാൾ ജീവിച്ചി

രുന്ന കാലത്തെ കണക്കനുസരിച്ച് 6,91,000 ഡോളർ സമ്പാദ്യം അയാൾക്കുണ്ടെന്നും അവർക്ക് മനസ്സിലാക്കാൻ കഴിഞ്ഞു. മാത്രമല്ല, ഓരോ വർഷവും ആറ് മാസം വീതം അയാൾ താമസിച്ചിരുന്നത് ഫ്ളോറിഡയിൽ പെൻസകോള എന്ന സ്ഥലത്തുള്ള സ്വന്തം ഹോട്ടലിലായിരുന്നു. ധനസമ്പാദനം മാത്രം ലക്ഷ്യമാക്കിയിരുന്ന എഡ്ഡിയുടെ ജീവിതത്തിൽ നിന്ന് നമുക്കെന്തെങ്കിലും പഠിക്കുവാനുണ്ടോ?

നിലനിൽപ്പിന്റെ ആധാരമാണ് സമ്പത്ത് എന്ന കാര്യത്തിൽ തർക്കമുണ്ടെന്ന് തോന്നുന്നില്ല. മറ്റുള്ളവരെ ആശ്രയിക്കാതെ കഴിയുന്നത് അഭിമാനവും. എന്നാൽ സമ്പത്തും സൗകര്യങ്ങളും ജീവിതത്തിന്റെ അലങ്കാരവും മാത്രമാണ്. ധനമോഹമില്ലാത്തവനാണ് ധനികൻ എന്നാൽ ധനമുണ്ടായിട്ടും അതിന്റെ പിറകെ ഓടുന്നവനാണ് ദരിദ്രൻ. ശ്രീരാമകൃഷ്ണ പരമഹംസർ നാണയം കൈകൊണ്ടു തൊടാൻ പോലും മടിച്ച ആളായിരുന്നു. വരവിലൊതുങ്ങി ജീവിക്കലാണ് ഏറ്റവും കരണീയം. ദുർവ്യയം – ദുഃശ്ശീലം മാത്രമല്ല, കുറ്റകൃത്യം കൂടിയാണ്. ഇത് സന്തോഷത്തെ അകറ്റി നിർത്തുകയേ ഉള്ളൂ.

സന്തോഷം ഒരു പരിധിവരെ ജനിതകമാണ്. എഡിൻ ബർഗ് സർവ്വകലാശാലയിലെ മനഃശാസ്ത്ര വിദഗ്ധൻ ആസ്ത്രേലിയായിലെ ക്വീൻസ് ലാന്റ് ഇൻസ്ററിറ്റ്യൂട്ട് ഫോർ മെഡിക്കൽ റിസർച്ച് എന്ന സ്ഥാപനവുമായി ചേർന്ന് നടത്തിയ പഠനത്തിൽ സന്തോഷം ഒരാളുടെ വ്യക്തിത്വവുമായി ബന്ധപ്പെട്ടിരിക്കുന്നുവെന്ന് കണ്ടെത്തുകയുണ്ടായി. സന്തോഷിക്കാനുള്ള കഴിവ് 50 ശതമാനത്തോളം പാരമ്പര്യമായി ലഭിക്കുന്നതാണ്. ഇത്തരം ഒരു വ്യക്തിത്വ സവിശേഷത പാരമ്പര്യമായി ലഭിച്ചവർ തീർച്ചയായും ഭാഗ്യവാൻമാരത്രെ. എന്നാൽ മറ്റുള്ളവർ വിഷമിക്കേണ്ട കാര്യമില്ല. സന്തോഷം പ്രദാനം ചെയ്യുന്ന ഘടകങ്ങളിൽ 50 ശതമാനവും ഒരാളുടെ മനോനിലയെ ആശ്രയിച്ചാണിരിക്കുന്നത്. എവിടെ ജീവിക്കുന്നു, എങ്ങനെ ജീവിക്കുന്നു എന്നതിനേക്കാളുപരി, ഒരാൾ എങ്ങനെ കാര്യങ്ങളെനോക്കി കാണുന്നു എന്നതാണ് പ്രധാനം. കുടിലിൽ കഴിയുന്നവൻ, കൊട്ടാരത്തിൽ വസിക്കുന്നവനേക്കാൾ സന്തുഷ്ടമായി കാണപ്പെടുന്നുണ്ടെങ്കിൽ അത് മാനസികാവസ്ഥയിലുള്ള വ്യത്യാസം കൊണ്ടു മാത്രമാണ്. പ്രസിദ്ധ സാഹിത്യകാരൻ അലക്സാണ്ടർ സോൽസെനിറ്റ്സിൻ പറഞ്ഞതു പോലെ താൻ ആഗ്രഹിക്കുന്ന കാലത്തോളം ഒരാൾക്ക് സന്തോഷമായിരിക്കാൻ കഴിയും. ഒന്നിനും അയാളെ അതിൽനിന്ന് പിന്തിരിപ്പിക്കാൻ കഴിയില്ല.

സന്തോഷത്തിനും സ്നേഹത്തിനും വിലയിടാൻ പറ്റുമോ? ഒരു കപ്പ് ചായ കുടിച്ചാൽ കിട്ടുന്ന സന്തോഷത്തിന് പലയിടത്തും പല വിലയായിരിക്കും. പാശ്ചാത്യരാണ് ഏല്ലാത്തിനും നാണയത്തിലൂടെ വിലയിടുന്ന രീതി കൊണ്ടുവന്നത്. ഇതോടെയാണ് നാം നാണയം സന്തോഷം തരും എന്ന് വിശ്വസിക്കാൻ തുടങ്ങിയത്.

പണമുണ്ടാക്കുക ജീവിതലക്ഷ്യമായി സ്വീകരിച്ചിട്ടുള്ളവരാണ് മിക്കവരും. പണം ജീവിതത്തിൽ സൗഖ്യം കൊണ്ടുവരുമെന്ന് അവർ വിശ്വസിക്കുന്നു, യഥാർഥത്തിൽ പണം സന്തോഷം നൽകുമോ? ഉണ്ടെന്നും ഇല്ലെന്നും വാദിക്കുന്നവരുണ്ട്. ഉണ്ടെന്ന് വിശ്വസിക്കുന്നവരാണ് ഭൂരിപക്ഷം. ഭക്ഷണം, വസ്ത്രം, പാർപ്പിടം എന്നീ അടിസ്ഥാന ആവശ്യങ്ങൾ ഒരിക്കൽ നിറവേറ്റിക്കഴിഞ്ഞാൻ പിന്നീട് സമ്പത്തിലുണ്ടാകുന്ന വർദ്ധനവ്, സന്തോഷം പ്രദാനം ചെയ്യുന്നതിൽ നിസ്സാര പങ്കാണ് വഹിക്കുന്നത്. ഈ വിഷയത്തിൽ പഠനം നടത്തിയ ഗവേഷകരുടെ അഭിപ്രായത്തിൽ വെറും 15% സന്തോഷം മാത്രമാണ് വരുമാനം, സമ്പാദ്യം എന്നിവയിൽനിന്ന് ലഭിക്കുന്നത്. 80%, സന്തോഷവും കിട്ടുന്നത് മനോനില, ജീവിത നിയന്ത്രണം, ബന്ധങ്ങൾ എന്നിവയിൽ നിന്നാണ്. സമ്പത്തിൽ ഗണ്യമായ വർദ്ധനവ് ഉണ്ടായിട്ടു പോലും നാം നമ്മുടെ പൂർവ്വികരേക്കാൾ സന്തുഷ്ഠരാണെന്ന് പറയാൻ പറ്റില്ല. 1950നു ശേഷം ലോകത്തിലെ മിക്ക രാജ്യങ്ങളിലും ആളോഹരിവരുമാനത്തിൽ വൻവർദ്ധന ഉണ്ടായിട്ടുണ്ട്. ആളുകളുടെ സന്തോഷ നിലവാരം ഏതാണ്ട് സ്ഥായിയായി നിലനിൽക്കുക യാണെന്നാണ്, ഈ വിഷയത്തിൽ പഠനം നടത്തിയ ജെയിംസ് മോൻഷിയറിന്റെ കണ്ടെത്തൽ. സാമ്പത്തിക വളർച്ച സന്തോഷത്തിന്റെ അളവുകോലായി കാണാൻ പറ്റില്ലെന്നാണ് ഇത് കാണിക്കുന്നത്. ഈ വസ്തുത ശരിവെക്കുന്നതാണ് ഇതുമായി ബന്ധപ്പെട്ട് നടന്ന ഏതാണ്ടെല്ലാ പഠനങ്ങളും. ആഗ്രഹിച്ച തൊക്കെനടന്നിട്ടും സന്തോഷം കിട്ടാക്കനിയാണ് പലർക്കും. രത്ന ഖനികൾ അടിയിൽ സൂക്ഷിക്കുന്ന ഭൂമിയുടെ മുകളിലൂടെയാണ് നാം നടക്കുന്നതെങ്കിലും അസുലഭമായ മായാകണ്ണുവേണം അത് കണ്ടെത്താൻ.

> നിലനിൽപ്പിന്റെ ആധാരമാണ് സമ്പത്ത് എന്ന കാര്യത്തിൽ തർക്കമുണ്ടെന്ന് തോന്നുന്നില്ല. മറ്റുള്ളവരെ ആശ്രയിക്കാതെ കഴിയുന്നത് അഭിമാനവും. എന്നാൽ സമ്പത്തും സൗകര്യങ്ങളും ജീവിതത്തിന്റെ അലങ്കാരവും മാത്രമാണ്. ധനമോഹമില്ലാത്തവനാണ് ധനികൻ എന്നാൽ ധനമുണ്ടായിട്ടും അതിന്റെ പിറകെ ഓടുന്നവനാണ് ദരിദ്രൻ.

നാം സന്തോഷത്തിനായി ദൈവത്തേയും മണിയടിക്കുന്നു. അഞ്ചുരൂപ, ഒരു പുഷ്പാഞ്ജലി. കുറെ നാളായി തുമ്മൽ വിട്ടുപോകുന്നില്ല. വികാരങ്ങൾക്ക് മോണിറ്ററി വാല്യു ഉണ്ടോ?

അപ്പോൾ ചിരിക്കോ?

'' അയാൾ കരയാതിരിക്കാൻ ചിരിച്ചു'' – വി.കെ.ൻ.

മനസ്സിലാണ് സന്തോഷം.

●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com

Classroom




അഡ്വർടൈസിംഗ്, മാർക്കറ്റിംഗ് മേഖലകളിലേക്ക് കടന്നുവരുന്ന നവാഗതർക്കും വിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുത്താവുന്ന ഒരു പംക്തി. ഓരോ ലക്കവും സൂക്ഷിച്ച് വയ്ക്കുന്നവർക്ക് ഭാവിയിൽ ടെക്സ്റ്റ്ബുക്കായി ഉപകരിക്കും.

# ഇന്റർനെറ്റ് പരസ്യങ്ങൾ

വാണിജ്യ വ്യവസായ സ്ഥാപനങ്ങൾക്ക് ഇന്റർനെറ്റ് സേവനങ്ങൾ പ്രയോജനപ്പെടുത്താമെന്ന് വന്നത് 1991ലാണ്. ഇന്റർനെറ്റിന്റെ ദ്രുതഗതിയിലുള്ള വളർച്ച തുടങ്ങിയതോടെ സാധനങ്ങളുടെ ഗുണനിലവാരം ഉറപ്പുവരുത്താനും ശരിയായ വില നിർണ്ണയിക്കാനും ഇന്റർനെറ്റ് ഒരു വേദിയായി മാറി. വിജ്ഞാനത്തിനുമാത്രമല്ല, വിനോദത്തിനും വ്യാപാര വ്യവസായാവശ്യങ്ങൾക്കും അനുയോജ്യമായ ഒരു മാധ്യമമായി മാറി ഇന്റർനെറ്റ്.

ഇന്റർനെറ്റ് മലയാളി ജീവിതത്തിന്റെ അവിഭാജ്യഘടകമായി മാറിക്കഴിഞ്ഞു. ഒരു കോപ്പി റൈറ്ററുടേയും. ഈയിടെ ഇ-മെയിലിൽ എനിക്കു കിട്ടിയ ഒരു ചോദ്യമിതാണ് - ചെറുകിട വ്യവസായ സംരംഭകർക്കു വേണ്ടി പരിസ്ഥിതി മലിനീകരണ നിയന്ത്രണ സംവിധാനങ്ങളൊരുക്കുന്ന, അതിനാവശ്യമായ വിദഗ്ദ്ധോപദേശം നൽകുന്ന ഒരു സ്ഥാപനം തുടങ്ങുവാനാഗ്രഹിക്കുന്നു. ഇന്റർനെറ്റിലൂടെ ഇതിനെക്കുറിച്ച് പരസ്യം ചെയ്യുന്നത് ഗുണകരമാണോ? ഈ പരസ്യം എങ്ങനെ രൂപകല്പന ചെയ്യും? പരസ്യ കലാ രംഗത്ത് പ്രവർത്തിക്കുന്നവരൊക്കെ ഇനി ഇത്തരം ചോദ്യങ്ങൾക്ക് ഉത്തരം പറയാൻ ബാധ്യസ്ഥരാകും അതുകൊണ്ട് ഇന്റർനെറ്റ് പരസ്യങ്ങളെക്കുറിച്ചാകാം നമ്മുടെ പരിചിന്തനം.

**ഉത്ഭവവും വളർച്ചയും**

അമേരിക്കയിലാണ് തുടക്കം. 1969ൽ അമേരിക്കൻ പ്രതിരോധവകുപ്പിന്റെ ഗവേഷണ വിഭാഗമായ Advanced Research Programme Agency അവരുടെ ശാസ്ത്രജ്ഞർക്ക് ആശയവിനിമയം നടത്താൻ വേണ്ടി അർപാനെറ്റ് (arpanet) എന്ന പേരിൽ ഒരു കമ്പ്യൂട്ടർ ശൃംഖല ആരംഭിച്ചു. ഇതാണ് ഇന്റർനെറ്റിന്റെ മുന്നോടി. ഈ ശൃംഖലയിലേക്ക് ഘടിപ്പിക്കപ്പെട്ട കമ്പ്യൂട്ടറുകളുടെ എണ്ണം വർദ്ധിച്ചു. സാധാരണ ടെലിഫോൺ ലൈനുകളിലൂടെ വിഭിന്നയിടങ്ങളിലുള്ള കമ്പ്യൂട്ടറുകളെ കൂട്ടിയിണക്കിയ ഒരു ശൃംഖല - Wide Area Network- WAN ആയിരുന്നു ഇത്. ഈ നെറ്റ്‌വർക്കിലൂടെ സന്ദേശങ്ങൾ അയയ്ക്കുവാൻ ഉപയോഗിച്ചിരുന്ന കമ്മ്യൂണിക്കേഷൻ സോഫ്റ്റ്‌വെയർ ടെൽനെറ്റ് (Telnet) ആയിരുന്നു. പരസ്പരം കത്തുകളും (ഇ-മെയിൽ) ഗവേഷണ പ്രബന്ധങ്ങളും കമ്പ്യൂട്ടർ പ്രോഗ്രാമുകളും മറ്റുമാണ് ഈ നെറ്റ്‌വർക്കിലൂടെ വിനിമയം ചെയ്യപ്പെട്ടിരുന്നത്. കാലക്രമേണ ശാസ്ത്രജ്ഞരുടെ പരസ്പര സമ്പർക്കവേദി എന്നതിൽ നിന്നും സാധാരണക്കാരുടെ ആശയവിനിമയ വേദിയായികൂടെ ഇന്റർനെറ്റ് മാറി. അതിന് സഹായിച്ചത് 1979 ൽ TCP/IP (ട്രാൻസ്മിഷൻ കൺട്രോൾ പ്രോട്ടോക്കോൾ/ഇന്റർനെറ്റ് പ്രോട്ടോക്കോൾ) എന്ന ഇന്റർഫേസിന്റെ ആവിഷ്ക്കാരമാണ്. ഈ ഇന്റർഫേസിന്റെ ഉപയോഗത്തിലൂടെ നിലവിലുള്ള എല്ലാ നെറ്റ്‌വർക്കുകളേയും പരസ്പരം ബന്ധിപ്പിക്കാം എന്നു വന്നു. ഇപ്രകാരം രൂപീകരിക്കപ്പെട്ട ശൃംഖലാ സമുച്ചയമാണ് ഇന്റർനെറ്റായി മാറിയത്.

www എന്ന വേൾഡ് വൈഡ് വെബ്ബ് രംഗപ്രവേശനം ചെയ്തതോടെയാണ് ഇന്റർനെറ്റിൽ വിപ്ലവകരമായ മാറ്റങ്ങൾ സംഭവിക്കുന്നത്. ടിം ബെർണേഴ് ലീ എന്ന ശാസ്ത്രജ്ഞനാണ് ഈ ഗ്രാഫിക്കൽ ഇൻർഫേസ് വികസിപ്പിക്കുന്നതിന് നേതൃത്വം നൽകിയത്. www ഇന്റർനെറ്റിനെ ഒരു മൾട്ടിമീഡിയ രംഗമാക്കി മാറ്റി. ആദ്യമായി ഇന്റർനെറ്റിൽ ഹൈപ്പർടെക്സ്റ്റ് എന്ന സങ്കേതം ആവിഷ്ക്കരിച്ചതും www ആണ്. ഏതെങ്കിലുമൊരു വിഷയത്തെ സംബന്ധിക്കുന്ന പരസ്പ്പരം ബന്ധപ്പെട്ട കാര്യങ്ങളും ചിത്രങ്ങളും ചലനങ്ങളും ശബ്ദവും ആവശ്യാനുസരണം ഒരു സ്ഥലത്തു സന്നിവേശിപ്പിക്കാനുള്ള ഒരു സോഫ്റ്റ്‌വേർ സങ്കേതമാണ് ഹൈപ്പർ ടെക്സ്റ്റ് അഥവാ ഹൈപ്പർ മീഡിയം (HTML (Hypertext Markup language), Java Script, VRML (Virtual Reality Modeling Language) എന്നീ കമ്പ്യൂട്ടർ ഭാഷകളുപയോഗിച്ചാണ് ഹൈപ്പർടെക്സ്റ്റ് പ്രസിദ്ധീകരണങ്ങൾ തയ്യാറാക്കുന്നത്. ഇന്റർനെറ്റ്, ടെലിവിഷന് പകരം നിൽക്കാൻ കഴിയുന്ന ഒരു ദൃശ്യമാധ്യമമാകാനും കാരണം www ആണ്.

വാണിജ്യ വ്യവസായ സ്ഥാപനങ്ങൾക്ക് ഇന്റർനെറ്റ് സേവനങ്ങൾ പ്രയോജനപ്പെടുത്താമെന്ന് വന്നത് 1991 ലാണ്. ഇന്റർനെറ്റിന്റെ ദ്രുതഗതിയിലുള്ള വളർച്ച തുടങ്ങിയതോടെ സാധനങ്ങളുടെ ഗുണനിലവാരം ഉറപ്പുവരുത്താനും ശരിയായ വില നിർണ്ണയിക്കാനും ഇന്റർനെറ്റ് ഒരു വേദിയായി മാറി. വിജ്ഞാനത്തിനുമാത്രമല്ല, വിനോദത്തിനും വ്യാപാര വ്യവസായാവശ്യങ്ങൾക്കും അനുയോജ്യമായ ഒരു മാധ്യമമായി മാറി ഇന്റർനെറ്റ്. (ഇന്റർനെറ്റും ഇൻഫർമേഷൻ വിപ്ലവവും-കെ.രവീന്ദ്രൻ, ഡോ.ബി. ഇക്ബാൽ, ഡിസി ബുക്സ് പ്രസിദ്ധീകരണം) ദിനംതോറും എന്ന വിധം ഇന്റർനെറ്റ് ഉപഭോക്താക്കളുടെ എണ്ണം ലോകമെമ്പാടും ഇന്ന് വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. ഇന്റർനെറ്റ് വഴിയുള്ള ക്രയവിക്രിയം (ഇ-കൊമേഴ്സ്) ആധുനിക കമ്പോള ഘടനയുടെ അവിഭാജ്യഘടകമായി കഴിഞ്ഞു. ഒപ്പം ഇന്റർനെറ്റ് പരസ്യങ്ങളും.

ഇന്റർനെറ്റിന്റെ പ്രാരംഭകാലം മുതൽ തന്നെ പരസ്യ കർത്താക്കൾ ഒരു പരസ്യമാധ്യമമായി ഇന്റർനെറ്റ് ഉപ യോഗിച്ചു തുടങ്ങിയിരിക്കുന്നു. എന്നാൽ കമ്പ്യൂട്ടർ മേഖലയിൽ മാത്രമായി പരസ്യങ്ങൾ ഒതുങ്ങിയിരുന്നു.

ഇന്ന് ആഗോളതലത്തിൽ കോടിക്കണക്കിന് വ്യത്യ സ്ത അഭിരുചികളുള്ള ഉപഭോക്തക്കൾ ഓരോ നിമിഷവും ആണ്ടു മുഴുകുന്ന ഇന്റർനെറ്റ് സവി ശേഷ പരസ്യ സാധ്യതകളാണ് ഉത്പന്ന നിർമ്മാതാ ക്കൾക്ക് നൽകിയിരിക്കുന്നത്. HTML ആണ് ഇന്റർ നെറ്റ് പരസ്യങ്ങളുടെ അടിസ്ഥാന ഭാഷ എന്നു പ റയാം. വെബ്പേജുകൾ നിർമ്മിക്കുവാൻ, ഹൈപ്പർ ടെക്സ്റ്റിനു പുറമെ മറ്റ് സോഫ്റ്റ്വെയറുകളും ഉപയോ ഗിക്കുന്നുണ്ട് ഇപ്പോൾ.

വിഭിന്ന അഭിരുചികളുള്ള സംഘാതങ്ങളാണ് നാം ഇന്റർനെറ്റിൽ കാണുന്നത്. സിനിമയെകുറിച്ച് അറിയു വാനും പഠിക്കുവാനുമുള്ള ഒരു സംഘം. അതിൽ തന്നെ, ഛായാഗ്രഹണത്തിൽ മാത്രം ശ്രദ്ധിക്കുന്നവർ, പരിസ്ഥിതിവാദികൾ. അതിൽ തന്നെ കമ്മ്യൂണിസ്റ്റുകൾ എന്തിനേറെ പറയുന്നു നിങ്ങൾക്കിഷ്ടമുള്ള സുഗ ന്ധത്തെ കുറിച്ചോ ടിവിപ്രോഗ്രാമിനെക്കുറിച്ചോ മാത്രം പരസ്പരം ആശയങ്ങൾ സംവേദനം ചെയ്യുന്ന ചെറുസംഘങ്ങളാണ് ഇന്റർനെറ്റ് നിറയെ. അങ്ങേയറ്റം വ്യക്തിനിഷ്ഠമായ ഒരു മാധ്യമമാണ് ഇന്റർനെറ്റ്. പ രസ്പരം കാണാതെ, പരസ്പരം മനസുകൾ വായി ച്ചെടുക്കുന്ന, മനസ്സിലാക്കുകയും അംഗീകരിക്കുകയും പങ്കുവെയ്ക്കുകയും ചെയ്യുന്ന ഒറ്റയാൾ തുരുത്തുകൾ.

ഈ യാഥാർത്ഥ്യം മനസിൽ വെച്ചുകൊണ്ട് വേണം, ഇന്റർനെറ്റിലെ ആശയവിനിമയത്തെക്കുറിച്ച് ആലോ ചിക്കാൻ. ഇന്റർനെറ്റിലെ മര്യാദകളും ഭാഷകളും സാമാന്യ വ്യവഹാരത്തിലുള്ളവ അല്ല. എന്നു മാത്രമല്ല അത് നിരന്തരം പുതുക്കപ്പെടുകയും ചെയ്യുന്നു. വാക്കു കൾക്കു പകരം ഒറ്റയക്ഷരങ്ങൾ മതി എന്ന് വരുമ്പോൾ, പരസ്യ ഭാഷയുടെ സാമാന്യ നിയമങ്ങൾ മാത്രം അള വുകോലായി എടുക്കാൻ കഴിയില്ല.

ചിത്രീകരണത്തിലായാലും വാക്കുകളിലായാലും ന വീനമായൊരു മിതത്വം ഇന്റർനെറ്റ് ആവശ്യപ്പെടുന്നുണ്ട്. പുതിയ ആശയങ്ങളും പുതിയ പ്രയോഗങ്ങളുമാകും ഒരു ഇന്റർനെറ്റ് ഉപഭോക്താവിന് കൂടുതൽ സ്വീകാര്യ മായിത്തീരുക.

ഇന്റർനെറ്റിലെ ഒരു പേജ് എന്നു പറയുമ്പോൾ, അറിവുകളുടെ പല അടുക്കുകളാണല്ലോ. ഒന്നിൽ നിന്ന് മറ്റൊന്നിലേയ്ക്ക് കടക്കുമ്പോൾ, സെർച്ച് എൻജിന്റെ ഭാഗമായി പ്രത്യക്ഷപ്പെടുന്ന സ്ട്രിപ്പുകളാണ്, ബാനർ അഡ്വർടൈസ്മെന്റ്സ് എന്നറിയപ്പെടുന്നത്. ഹൈപ്പർ ടെക്സ്റ്റ് ലിങ്കിന്റെ (Hyper text link) അടിസ്ഥാനത്തി ലാണ് ഇത് പ്രാവർത്തികമാകുന്നത്.

ഗ്രാഫിക്സ് ആണ് ഇന്റർനെറ്റിലെ പരസ്യങ്ങളെ ആകർഷകമാക്കുന്നതും വ്യത്യസ്തമാക്കുന്നതും. Icon മുതൽ ഇന്റർനെറ്റ് പേജിലെ എല്ലാ ചിത്രീകരണങ്ങളും ആകർഷകമല്ലെങ്കിൽ അത് സന്ദർശിക്കുന്നവരുടെ എണ്ണം കുറഞ്ഞുപോകാം.

കമ്പ്യൂട്ടർ ഗ്രാഫിക്സ് പരസ്യകലാ വിദ്യാർത്ഥികൾ കൂടുതൽ ശ്രദ്ധിക്കേണ്ട മേഖലയാണ്. വിദ്യാർത്ഥികളു മായുള്ള അടുപ്പത്തിൽ നിന്ന് എന്റെ ശ്രദ്ധയിൽപ്പെട്ട ഒരു കാര്യം ഇവിടെ സൂചിപ്പിച്ചുകൊള്ളട്ടെ. ചിത്രീക രണത്തിലും നിറങ്ങളുടെ ഉപയോഗത്തിലും ലേഔ ട്ടിലുമെല്ലാം പരസ്യകലാ വിദ്യാർത്ഥികൾ പോലും പഴഞ്ചൻ രീതികളാണ് പിന്തുടരുന്നത്. ഡിജിറ്റൽ സാങ്കേതികവിദ്യയുടെ ഉത്തരാധുനിക കാലത്തും പ ഴയ ബാനർ എഴുത്തിന്റെ കലാസങ്കൽപ്പങ്ങളുമായി കഴിയുന്നത്. ദു:ഖകരം തന്നെ.

ചിത്രീകരണത്തെക്കുറിച്ചും നിറങ്ങളെക്കുറിച്ചുമൊക്കെയുള്ള ധാരാളം പുസ്തകങ്ങൾ ഇന്ന് ലഭ്യമാണ്. അവ വായിച്ച് ഒരു പുതിയ ദൃശ്യസംസ്കാരം നേടിയെടുക്കാം. ചിത്രകലാ പ്രദർശനങ്ങൾ മുട ങ്ങാതെ കാണുന്നതും നിങ്ങളുടെ ദൃശ്യ സംസ്കാരത്തെ സമ്പ ന്നമാക്കും. വിശ്വപ്രസിദ്ധരായ ചിത്രകാരന്മാരുടെ ചിത്രങ്ങൾ അട ങ്ങിയ പുസ്തകങ്ങളും ഇക്കാര്യത്തിൽ നിങ്ങളെ സഹായിക്കും. നി ങ്ങളുടെ ദൃശ്യകലാ സംവേദനക്ഷമതയെ നിരന്തരം പുതുക്കിക്കൊ ണ്ടിരിക്കണം എന്ന് സാരം.

ഇന്റർനെറ്റിലൂടെയുള്ള വിപണനത്തെകുറിച്ച് പുതിയ പഠന ങ്ങൾ പ്രസിദ്ധീകൃതമായിട്ടുണ്ട്. അവയിൽ ശ്രദ്ധേയമായ ഒന്നാണ് 'Cybermarketing',Blckerton, Pardesi എന്നിവരാണ് ഗ്രന്ഥകർത്താ ക്കൾ. കമ്പോളത്തിൽ ഒരു ഉത്പന്നം വിപണനം ചെയ്യുന്നതിനു മുമ്പേ ആ കമ്പോളത്തിന്റെ സ്വഭാവങ്ങളെക്കുറിച്ച് ആഴത്തിൽ അറി ഞ്ഞിരിക്കണം.

ആളുകൾ എന്തു പ്രയോജനങ്ങൾ തേടുന്നു. നിങ്ങളുടെ ഉത്പ ന്നവുമായി മത്സരിക്കുന്ന മറ്റ് ഉത്പന്നങ്ങളുമായി താരതമ്യം ചെയ്ത് അവർ എന്തെല്ലാം തീരുമാനിക്കുന്നു. ലക്ഷ്യസദസ്സിലേക്ക് എത്താൻ ഏത് വിപണനതന്ത്രം സ്വീകരിക്കണം, ഇതെല്ലാം സൈബർ മാർക്ക റ്റിംഗിലും സാധാരണ മാർക്കറ്റിംഗിലും ഒന്നു തന്നെ.

ഇത്തരം തയ്യാറെടുപ്പില്ലാതെ, ഇന്റർനെറ്റിൽ പരസ്യം ചെയ്യു മ്പോൾ സംഭവിക്കുന്നത്, ആഗോളതലത്തിൽ തന്നെ നിങ്ങളുടെ പ രസ്യം തിരസ്ക്കരിക്കപ്പെടുന്നു എന്നതാണ്. ഒരു പ്രൊഫഷണൽ മെക്കാനിസം എന്ന നിലയിൽ സൂപ്പർ ഹൈവേ ഉപയോഗിക്കു മ്പോൾ, കൃത്യമായ ഒരു മാർക്കറ്റിംഗ് സ്ട്രാറ്റജി ഉണ്ടായിരിക്കണം.

ഇന്റർനെറ്റിലെ പരസ്യങ്ങൾക്ക് ഒട്ടേറെ മുന്നേറാൻ കഴിഞ്ഞി രിക്കുന്നത് ഇലക്ട്രോണിക് ടെലിഗ്രാഫിനാണ്. ഉപഭോക്താക്ക ളുടെ കൃത്യമായ പ്രതികരണങ്ങൾ ഉറപ്പാക്കാൻ കഴിയുന്നു എന്നത് ഇന്റർനെറ്റ് പരസ്യങ്ങളുടെ പ്രധാന മേന്മയായി പറയാം. ഇതിന് ഊന്നൽ കൊടുത്തുകൊണ്ടാണ് ഇലക്ട്രോണിക് ടെലിഗ്രാഫിന് മുന്നേറാൻ കഴിഞ്ഞത്.

സൂപ്പർഹൈവേയിൽ നിങ്ങളുടെ സ്വന്തമായൊരു ഇടം സൃഷ്ടി ക്കുവാൻ വളരെ കുറഞ്ഞ ചിലവ് മതി എന്നുള്ളതും ഇന്റർനെ റ്റ് പരസ്യങ്ങളെ ആകർഷമാക്കുന്നു. ആയിരം രൂപ ചിലവിൽ ഒരു വർഷം നിങ്ങൾക്ക് നിങ്ങളുടെ മാത്രമായ ഒരു സമ്പൂർണ്ണ പരസ്യ സ്ഥലം ലഭിക്കുകയാണ്. നിങ്ങൾ സ്വന്തമായ ഒരു സൈറ്റിന് രൂപം കൊടുക്കുമ്പോൾ http//www.pepsi.co.uk എന്ന മൾട്ടി നാഷണൽ കമ്പനിക്ക് ഒപ്പം തന്നെ സ്ഥാനം പിടിക്കുകയാണ് നിങ്ങളുടെ നാര ങ്ങാമിഠായി കമ്പനിയും. www.narangamittayi.com ഇത് വിവരവി നിമയ ശാസ്ത്രത്തിന്റെ വളർച്ചയ്ക്ക് മുമ്പ് അസാധ്യമായിരുന്നു.

ഏറ്റവും മികച്ച ഒരു വെബ്സൈറ്റിന് രൂപം കൊടുത്തതുകൊണ്ട് മാത്രമായില്ല, ആളുകൾ കാണുകയും വേണം. ടെലിവിഷനിലെ പരസ്യങ്ങൾ ആളുകൾക്ക് ശീലമായിക്കഴിഞ്ഞു. മാത്രമല്ല commercial break ൽ മാത്രമല്ല അവ സംപ്രേക്ഷണം ചെയ്യപ്പെടുന്നു ള്ളൂ. എന്നാൽ, ഇന്റർനെറ്റിൽ, പേജ് നിറയെ പരസ്യങ്ങളാണല്ലോ. അവയെ ഒഴിവാക്കാനായിരിക്കും ഉപഭോക്താക്കൾ ശ്രമിക്കുക. അപ്പോൾ ഉപഭോക്താവിന് ഒഴിവാക്കാൻ തോന്നാത്ത വിധമുള്ള പ രസ്യങ്ങളാണ് നിങ്ങൾ രൂപകൽപ്പന ചെയ്യേണ്ടത്, അല്ലെങ്കിൽ ഉപ ഭോക്താവിൽ നിന്ന് കൂടുതൽ ഭാഗഭാഗിത്വം ആവശ്യപ്പെടുന്ന തര ത്തിലുള്ള പരസ്യങ്ങൾ. ●



പ്രൊഫ. ജോസി ജോസഫ്
മീഡിയ സയൻസിൽ അക്കാദമിക് വിദഗ്ദ്ധൻ

# Classroom




# Markting Mix of Consumer Products

## Promotion

To be successful, marketing should be a continuous process, linking product and consumer by means of flow of products (or services) and information. In order to lubricate this process, the manufacturer or supplier can deploy the range of elements which make up the marketing mix. One of the powerful elements in this mix is promotion embracing three elements: sales promotional activities, Advertising and salesmanship.

Sales promotion devices are most common and often are adhered to by the consumer goods manufacturers. These are described as 'extra efforts', since they are meant for creating sensitiveness to a product. These efforts are summarized as follows.

1. Coupons redeemable by product purchase

2. Packages with extra materials or at reduced prices

3. Self- liquidating offers

4. Free trials and samples

5. Competitions for consumer participation

6. Trading stamps

7. Gifts

Besides these, dealer promotions are also undertaken, such as:

Displays, Exhibitions, Trade discounts, etc. Contests, Quantity discounts

Advertising is more powerful in the case of consumer non-durables than personal selling. Furthermore, the consumer market being widespread, advertising offers the lowest cost channel of communication. It is one of the most vital tools of competition and innovation which maintains the dynamic and initiative of industry. This is exactly what is required in the case of consumer products. The advertisements can be divided into two categories- those aiming at immediate action, i.e, promotions and those meant for building up the knowledge and understanding  of the products by the consumer, usually terms as "theme" advertising. The objective of long term theme advertising is to create and develop a personality or image for the product in its market. The right image is one that tends to get the potential customer to buy the product advertised.
Though media selection is not complicated in the case of consumer marketing, the

proper timing of advertisements is to be done with utmost care. The fullest value from advertisements should be got both by manufacturers and consumers, and then only the cost incurred for advertising could be justified.

Personal selling is not given much importance in consumer marketing as in the case of industrial marketing. This is mainly because of the fact that it is quite impossible for consumer product manufacturer to establish direct contacts with customers through salesman. Of late, this method is also adopted mainly to have contacts with the middlemen and also to have control over their activities. Besides, when new products are introduced missionary salesmen are inevitable. Furthermore, in the case of consumer product which require negotiations, the services of a salesmen are highly needed.

In these considerations are must also include the advantage to the manufacturer of having his own representatives, rather than an agent or factor, in contact with the customers. It is but natural that the company's own salesman is more involved and more interested in his own company's products. The agents may not undertake any measure based on long-term marketing plants, since they are often more interested in present sales regardless of what may come at a later date. Finally, by having his own sales representatives in direct contact with customers, the manufacturers creates an immediate means of obtaining information about products, the buyer's reactions, and the market in general.

All these promotional activities are to be properly backed by an efficient organization. Salesmen are to be recruited, trained and controlled. Advertisement copies are to be prepared, released and effectiveness measured. Records are to be maintained both for current control purposes and to help in making plans for the future. ●



# ക്യാമറ എങ്ങനെ ഉപയോഗിക്കാം

**പ്രഫഷണൽ ക്യാമറകളും അവയുടെ വിവിധ ആക്സസറികളും വിദഗ്ദ്ധമായി ഉപയോഗിക്കണമെങ്കിൽ അതിന്റെ പ്രവർത്തനങ്ങളെപ്പറ്റി ശാസ്ത്രീയമായി അറിഞ്ഞിരിക്കേണ്ടത് അനിവാര്യമാണ്. അവയെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്ന ലേഖനപരമ്പര.**

## Lenses and Usable AF Points

**AF** പോയിന്റുകളുടെയും ഫോക്കസിംഗ് പാറ്റേണുകളുടെയും അടിസ്ഥാനത്തിൽ ലെൻസുകളെ **A** മുതൽ **H** വരെയുള്ള 8 ഗ്രൂപ്പുകളായി തിരിച്ചിരിക്കുന്നു.

## Group A

61പോയിന്റ് ഓട്ടോഫോക്കസിംഗ്, **AF** ഏരിയാ സെലക്ഷൻമോഡുകൾ ഇവയെല്ലാം സെലക്ട് ചെയ്യാവുന്നതാണ്.

## GroupB

61 പോയിന്റ് ഓട്ടോഫോക്കസിംഗ്, **AF** ഏരിയാ സെലക്ഷൻ മോഡുകൾ ഇവയെല്ലാം തെരഞ്ഞടുക്കാവുന്നതാണ്.

## Group C

61 പോയിന്റ് ഓട്ടോഫോക്കസിംഗ്, **AF** സെലക്ഷൻ മോഡുകൾ എല്ലാം തെരഞ്ഞെടുക്കാവുന്നതാണ്.

## Group D

61 പോയിന്റ് ഓട്ടോഫോക്കസിംഗ് **AF** സെലക്ഷൻ മോഡുകൾ എല്ലാം തെരഞ്ഞെടുക്കാവുന്നതാണ്.

## Group E

61 പോയിന്റ് ഓട്ടോഫോക്കസിംഗ് **AF** സെലക്ഷൻ മോഡുകൾ എല്ലാം തെരഞ്ഞെടുക്കാവുന്നതാണ്.

## Group F

47 പോയിന്റ് ഓട്ടോഫോക്കസിംഗ് ആണ് ഇതിൽ സെറ്റു ചെയ്തിരിക്കുന്നത്. **AF** സെലക്ഷൻ മോഡുകൾ എല്ലാം തെരഞ്ഞെടുക്കാവുന്നതാണ്. ഓട്ടോമാറ്റിക് **AF** പോയിന്റ് സെലക്ട് ചെയ്യുമ്പോൾ **AF** ഏരിയ മാർക്ക് ചെയ്തിരിക്കുന്ന ഔട്ടർഫ്രെയിം 61 പോയിന്റ് ഓട്ടോമാറ്റിക് സെലക്ഷൻ **AF** ൽ നിന്നും വ്യത്യസ്തമായിരിക്കും.

## Group G

33 പോയിന്റ് ഓട്ടോഫോക്കസിംഗ് മാത്രമേ ഇതിൽ സാധ്യമാവുകയുള്ളൂ. **AF** സെലക്ഷൻ മോഡുകൾ എല്ലാം തെരഞ്ഞെടുക്കാവുന്നതാണ്. ഓട്ടോമാറ്റിക് **AF** പോയിന്റ് സെലക്ട് ചെയ്യുമ്പോൾ **AF** ഏരിയ മാർക്ക് ചെയ്തിരി



ക്കുന്ന ഔട്ടർ ഫ്രെയിം 61 പോയിന്റ് ഓട്ടോമാറ്റിക് സെലക്ഷൻ **AF** ൽ നിന്നും വ്യത്യസ്തമായിരിക്കും.

## Group H

ഓട്ടോഫോക്കസിംഗിനായി വ്യൂഫൈൻഡറിന്റെ മദ്ധ്യത്തിലുള്ള **AF** പോയിന്റും അതിനു ചുറ്റുമുള്ള **AF** പോയിന്റുകളും ഉപയോഗിക്കുന്നു. ഈ ഗ്രൂപ്പിൽ ലഭിക്കുന്ന **AF** സെലക്ഷൻ മോഡുകൾ - സിങ്കിൾ - പോയിന്റ് **AF** (മാനുവൽ സെലക്ഷൻ), സിങ്കിൾ - പോയിന്റ് സ്പോട്ട് **AF** (മാനുവൽ സെലക്ഷൻ), **AF** പോയിന്റ് എക്സ്പാൻഷൻ (മാനുവൽ സെലക്ഷൻ) എന്നിവയാണ്.

## Selecting AI servo AF characteristics (for a subject)

കേസ് ഒന്ന് മുതൽ ആറ് വറെയുള്ളവയിലേതെങ്കിലും തെരഞ്ഞെടുത്ത് ഒരു പ്രത്യേക സീനിനോ സബ്ജക്റ്റിനോ അനുസൃതമായി **AL Servo AF** എളുപ്പത്തിൽ ഫൈൻ-റ്റ്യൂൺ ചെയ്യാൻ കഴിയും. ഈ സംവിധാനത്തിന് **AF** കോൺഫിഗറേഷൻ ടൂൾ എന്ന് പറയുന്നു.

## About Case 1 to 6

സബ്ജക്റ്റ് - ട്രാക്കിംഗ് സെൻസിറ്റിവിറ്റി, ട്രാക്കിംഗിലെ വേഗതാ വ്യതിയാനങ്ങൾ, **AF** പോയിന്റ് ഓട്ടോ സ്വിച്ചിംഗ് എന്നിവയുൾപ്പെട്ട ആറ് സെറ്റിംഗുകളുടെ കോമ്പിനേഷനാണ് കേസ് ഒന്നു മുതൽ ആറു വരെ നൽകിയിരിക്കുന്നത്.

## Case1: Versatile multi purpose setting

ചലിക്കുന്ന സബ്ജക്റ്റിനുവേണ്ടിയുള്ള സ്റ്റാൻഡേർഡ് സെറ്റിംഗാണിത്. കൂടുതൽ സബ്ജക്റ്റുകൾക്കും സീനുകൾക്കും യോജിച്ച രീതിയിൽ പ്രവർത്തിക്കുന്നു.

## Case 2: Continue to track subject, ignoring possible obstacles

ക്യാമറ സബ്ജക്റ്റിനെ ഫോക്കസ് ചെയ്ത് **AF** പോയിന്റിലെത്തുമ്പോൾ മറ്റെന്തെങ്കിലും തടസ്സങ്ങളുണ്ടായാലോ സബ്ജക്റ്റ് **AF** പോയിന്റിൽ നിന്നും മാറി പോകുമ്പോഴോ തുടർച്ചയായി സബ്ജക്റ്റിനെ ഫോക്കസ് ചെയ്യുന്നു. സബ്ജക്റ്റിന്റെ ബാക്ഗ്രൗണ്ട് ഫോക്കസ് ചെയ്യാത്ത സാഹചര്യങ്ങളിൽ ഈ സെറ്റിംഗ് ഫലപ്രദമാണ്.

## Case 3: Instantly focus on subjects suddenly entering AF points

ഒരു **AF** പോയിന്റ് ഒബ്ജക്റ്റിനെ ട്രാക്ക് ചെയതു തുടങ്ങുമ്പോൾ അനുക്രമമായി വ്യത്യസ്ത ദൂരത്തിലുള്ള ഒബ്ജറ്റുകളെയും ഫോക്കസ് ചെയ്യാൻ ഈ സെറ്റിംഗ് അനുവദിക്കുന്നു. ഫോക്കസിലുള്ള സബ്ജക്റ്റിന്റെ മുൻപിലേക്ക് മറ്റൊരു സബ്ജക്റ്റ് കടന്നു വരുമ്പോൾ ക്യാമറ പുതിയ സബ്ജക്റ്റിനെ ഫോക്കസ് ചെയ്യാൻ ആരംഭിക്കുന്നു. അടുത്തുള്ള സബ്ജക്റ്റുകളെ ഫോക്കസ് ചെയ്യാൻ ഈ സെറ്റിംഗ് സഹായിക്കുന്നു.

## Case 4: For subjects that accelerate or decelerate quickly

അപ്രതീക്ഷിതമായി വേഗത വർദ്ധിക്കുകയും കുറയുകയും നിശ്ചലമാവുകയും ചെയ്യുന്ന ചലിക്കുന്ന സബ്ജക്റ്റുകളെ ട്രാക് ചെയ്യുന്നതിന് ഈ സെറ്റിംഗ് നല്ലതാണ്.




## Case 5: For erratic subjects moving quickly in any direction

അപ്രതീക്ഷിതമായി ദിശയിൽ വ്യതിയാനം വരുത്തുന്ന ചലിക്കുന്ന സബ്ജക്റ്റുകളെ ഫോക്കസ് ചെയ്യാനും ട്രാക് ചെയ്യാനും ഉപയോഗിക്കുന്നു.

## Case 6: For subjects that change speed and move erratically

അപ്രതീക്ഷിതമായി വേഗതയിൽ വ്യതിയാനം വരുത്തുന്ന സബ്ജക്റ്റുകളെയും മുകളിലേക്കോ താഴേക്കോ ഇടത്തേക്കോ വലത്തേക്കോ പെട്ടെന്ന് മാറുന്ന സബ്ജറ്റുകളെയും ട്രാക് ചെയ്ത് ഫോക്കസ് ചെയ്യാൻ ഈ സെറ്റിംഗ് ഉപയോഗിക്കുന്നു.

## About the Parameters Tracking sensitivity

**AF** പോയിന്റിയിൽ തടസ്സം നേരിടുമ്പോഴോ സബ്ജക്റ്റ് **AF** പോയിന്റിൽ നിന്നും മാറി പോകുമ്പോഴോ **AI Servo AF** ന്റെ സബ്ജക്റ്റ് ട്രാക്കിംഗ് സെൻസിറ്റിവിറ്റി സെറ്റുചെയ്യാൻ ഉപയോഗിക്കുന്നു.

## Accel./decel.Tracking

പെട്ടെന്ന് ചലിക്കുന്നതോ നിൽക്കുന്നതോ ആയ സബ്ജക്റ്റുകളുടെ ട്രാക്കിംഗ് സെൻസിറ്റിവിറ്റി സെറ്റു ചെയ്യുന്നതിന് ഉപയോഗിക്കുന്നു.

## AF pt auto Switching

ചലിക്കുന്ന സബ്ജക്റ്റുകളുടെ ദിശയിൽ പെട്ടെന്ന് വ്യതിയാനം സംഭവിക്കുമ്പോൾ അവയെ ട്രാക് ചെയ്യുന്നതിന് **AF** പോയിന്റുകളുടെ സ്വിച്ചിംഗ് സെൻസിറ്റിവിറ്റി സെറ്റു ചെയ്യുന്നു.

●

(ക്യാമറയുടെ മോഡൽ മാറുന്നതിന് അനുസരിച്ച് Functions ൽ വ്യത്യാസം ഉണ്ടാകാവുന്നതാണ്.)



**എബി കെ. ജോർജ്ജ്**
ക്യാമറ സ്കാൻ, കോട്ടയം




*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച
ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*

**തേജസ് സെപ്തംബർ 06, 2017**

## നോട്ട് നിരോധനത്തിന്റെ ആഘാതങ്ങൾ

നോട്ട് നിരോധനവുമായി ബന്ധപ്പെട്ട് റിസർവ് ബാങ്ക് മുൻ ഗവർണർ രഘുറാം രാജന്റെ വെളിപ്പെടുത്തൽ പ്രകാരം നിരോധനത്തെ തുടർന്നുണ്ടാവുന്ന സാമ്പത്തിക തകർച്ച ദീർഘകാലം കൊണ്ടുണ്ടാകാവുന്ന ഗുണത്തേക്കാൾ അധികമായിരിക്കുമെന്നാണ്. മൊത്ത ആഭ്യന്തര ഉൽപാദനത്തിൽ വന്ന ഇടിവിന് പ്രധാനകാരണം നോട്ടു നിരോധനമാണ്. ഈ വർഷം ഏപ്രിൽ മുതൽ ജൂൺ വരെയുള്ള കാലയളവിലെ സാമ്പത്തിക സ്ഥിതിവിവരപ്രകാരം മൊത്ത ആഭ്യന്തര ഉൽപാദനത്തിൽ വൻ ഇടിവുണ്ടായി എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. അൻപത്തി ഏഴ് ശതമാനമാണ് ജിഡിപി കാണിക്കുന്നത്. ഇത് പ്രതീക്ഷിച്ചിരുന്നതിനേക്കാളും വളരെ കുറവാണ്. 2016 മാർച്ചിൽ അവസാനിച്ച പാദവാർഷികത്തിലെ 92 ശതമാനം ജിഡിപിയിൽ നിന്നാണ് ഇപ്പോഴത്തെ എക്കാലത്തെയും താഴ്ന്ന നിരക്കായ 52 ശതമാനത്തിലേക്ക് വളർച്ചാനിരക്ക് മൂക്കുകുത്തിവീണത്. ധനക്കമ്മി മിതമായ നിലയിലും നിയന്ത്രണവിധേയവുമായിരുന്നു. പലിശനിരക്ക് ആവർത്തിച്ചു കുറഞ്ഞുകൊണ്ടിരുന്നു. സാമ്പത്തിക വിപണിയിലും നേരിട്ടുള്ള നിക്ഷേപത്തിലും ഡോളറിന്റെ വരവ് ഉയർന്നതോതിലേക്കെത്തിയിരുന്നു. ഇന്ത്യൻ സമ്പദ്‌വ്യവസ്ഥയ്ക്ക് സ്ഥിരം തലവേദനയായ എണ്ണവില സുസ്ഥിരവും താരതമ്യേന താഴുന്നതുമായി നിലകൊണ്ടു. ഈ അനുകൂലഘടകങ്ങൾക്കിടയിലും ഉയർന്ന വളർച്ചാനിരക്കിലേക്ക് കാര്യങ്ങളെത്തിക്കാൻ കഴിഞ്ഞില്ലെന്നതാണു വസ്തുത.

---

**മാതൃഭൂമി സെപ്തംബർ 01, 2017**

## പ്രകൃത്യനുകൂലമായ വ്യവസായ സംരംഭങ്ങൾ പ്രോത്സാഹിപ്പിക്കണം

നിക്ഷേപ സൗഹൃദമാകുക എന്ന ലക്ഷ്യം കേരളം സ്വപ്നം കാണാൻ തുടങ്ങിയിട്ട് പതിറ്റാണ്ടുകളായി. ഇതിനായി നിക്ഷേപസംഗമങ്ങൾ പലതും നടന്നു. മാറിമാറിവന്ന സർക്കാരുകൾ പദ്ധതികൾ പലത് പ്രഖ്യാപിച്ചു. പക്ഷേ സംരംഭകരെ ആകർഷിക്കുന്നതിൽ കേരളം ഇപ്പോഴും പിന്നിലാണ്. എന്നാൽ ഈ സ്ഥിതി വിശേഷം എത്രത്തോളം ഗുരുതരമാണെന്ന് കേന്ദ്രസർക്കാരിന്റെ നീതി ആയോഗ് നടത്തിയ പുതിയ പഠനം മുന്നറിയിപ്പ് നൽകുന്നു. വാണിജ്യസംരംഭങ്ങൾക്ക് അനുമതി നൽകാനുള്ള കാലതാമസത്തിൽ കേരളത്തിന് പിന്നിൽ അസം മാത്രമേയുള്ളൂവെന്ന് പഠനം വെളിപ്പെടുത്തുന്നു. ഒട്ടും ആശാസ്യമല്ലാത്ത സ്ഥിതിയാണിത്. മറ്റ് സംസ്ഥാനങ്ങൾക്കൊന്നും അവകാശപ്പെടാനാകാത്ത അനുകൂല സാഹചര്യങ്ങൾ ഉണ്ടായിട്ടും കേരളത്തിന് ഇനിയും എന്തുകൊണ്ട് ഇക്കാര്യത്തിൽ അല്പംപോലും മുന്നിലേക്ക് കുതിക്കാനാവുന്നില്ല എന്നതിനെപ്പറ്റി സംസ്ഥാനത്തിന്റെ ഭാവിയെക്കുറിച്ച് കരുതലുള്ള എല്ലാവരും ചിന്തിക്കേണ്ടതാണ്. ഭരണസംവിധാനത്തിലെ അമാന്തവും പിടിപ്പുകേടുമാണ് ഇവിടേക്ക് നിക്ഷേപം എത്തുന്നതിന് മുഖ്യതടസ്സമെന്നാണ് നീതി ആയോഗിന്റെ പഠനത്തിലും തെളിയുന്നത്. കേരളത്തിലൊരു സംരംഭം തുടങ്ങുന്നതിന് അനുമതികൾക്കായി നീണ്ട 214 ദിവസം കാത്തിരിക്കണം. ഈ കാലയളവിന്റെ ദേശീയ ശരാശരി 118 ദിവസം മാത്രമാണ്. അതായത് ഇന്ത്യൻ ശരാശരിയെക്കാൾ 96 ദിവസം കൂടുതൽ വേണ്ടിവരും കേരളത്തിൽ സംരംഭങ്ങൾക്ക് അനുമതി കിട്ടാൻ. ഇവിടെ ഒരു സരംഭം തുടങ്ങുന്നത് ഒട്ടും അനായാസകരമല്ലെന്നുമാത്രമല്ല, അങ്ങേയറ്റം ദുഷ്കരമാണെന്നും ഇതിൽനിന്നും വ്യക്തമാകുന്നു. കേരളത്തിന് അനുയോജ്യമായ വ്യവസായ മേഖലകൾ കണ്ടെത്തി അവിടേക്ക് നിക്ഷേപകരെ ആകർഷിക്കാനും ചുവപ്പുനാടയുടെ നൂലമാലകളില്ലാതെ എളുപ്പത്തിൽ സംരംഭങ്ങൾ തുടങ്ങുവാനുള്ള സാഹചര്യം സൃഷ്ടിക്കുകയാണ് വേണ്ടത്.

---

**ദീപിക സെപ്തംബർ 04, 2017**

## ഒരുമ മറക്കാതെ ഓണമാഘോഷിക്കാം

ഉള്ളു തുറന്നൊന്നു സന്തോഷിക്കാൻ, ഉള്ളിലൊന്നും ഒളിപ്പിക്കാതെ സംസാരിക്കാൻ മനുഷ്യർ മറന്നുപോകുന്ന കാലത്ത് വർഷത്തിലൊരിക്കലെത്തുന്ന ഓണം മലയാളിക്കു വിശുദ്ധമായൊരു സന്തോഷമാണ്. ഒരുമയാണ് ഓണം നൽകുന്ന ഏറ്റവും സുന്ദരമായ ആശയം. സമൂഹത്തിലെ എല്ലാവിഭാഗമാളുകളുടേയും പങ്കാളിത്തം ഓണത്തെ മറ്റെല്ലാ ആഘോഷങ്ങളിൽനിന്നും വേറിട്ടു നിർത്തുന്നു. ഇങ്ങനെയൊരു ദേശീയോത്സവത്തിനു നിറം മങ്ങുന്നില്ല എന്നത് എത്ര ആശ്വാസകരം. മലയാളികളുടെ സാന്നിധ്യം ലോകം മുഴുവൻ ഉള്ളതുകൊണ്ട് ഓണമിപ്പോൾ ലോകത്തിന്റെ നാനാഭാഗങ്ങളിൽ ആഘോഷിക്കപ്പെടുന്നു. വിഭാഗീയ ചിന്തകൾ അപകടകരമായി വളർന്നു വരുമ്പോൾ മാനവികതയുടെ ഈ ആഘോഷം അവയെ ഒട്ടൊന്നു ചെറുക്കാതിരിക്കില്ല.

ആധുനിക സാങ്കേതികവിദ്യ വ്യക്തികൾ തമ്മിൽ നേരിട്ടുള്ള ബന്ധങ്ങൾ കുറച്ചിരിക്കുന്നു. പലബന്ധങ്ങളും അത് ഇല്ലാതാക്കുന്നുമുണ്ട്. സാങ്കേതികവിദ്യയുപയോഗിച്ച് ആളുകൾ തമ്മിൽ, ബന്ധുക്കൾ തമ്മിൽ ബന്ധപ്പെടുമ്പോൾ നേരിട്ടുള്ള ഇടപെടലിലൂടെയുണ്ടാകാവുന്ന ഹൃദയബന്ധം ഒഴിവാകുകയല്ലേ? ഒരു പക്ഷേ കമ്പ്യൂട്ടർ തകരാറിലാവുകയോ ഫേസ്ബുക്ക് ഇല്ലാതാവുകയോ ചെയ്താൽ പല ബന്ധങ്ങളും പൂർണമായി ഇല്ലാതാവും.

ഓണത്തെ വാണിജ്യവത്ക്കരിക്കുന്നുവെന്നത് പു

തിയ പ്രശ്നമല്ല. കാണം വിറ്റും ഓണമുണ്ണണമെന്നു പഴഞ്ചൊല്ലുതന്നെയുണ്ടല്ലോ. എന്നാൽ ആർഭാടങ്ങളിലേക്ക് ഓണത്തെ വഴിതിരിച്ചുവിടുന്ന പുതിയ പ്രവണതയ്ക്കു പിന്നിൽ കടുത്ത വാണിജ്യ താത്പര്യങ്ങളുണ്ട്. മാനുഷരെല്ലാരുമൊന്നുപോലെ എന്ന ഓണാശയം മലയാളികൾ തങ്ങളുടെ മഹത്തായ പാരമ്പര്യമായി സ്വീകരിച്ചിരുന്നെങ്കിൽ എത്ര നന്നായേനെ. മനുഷ്യരെ വേർതിരിച്ചു കാണാതെ, എല്ലാവരെയും സമഭാവനയോടെ വീക്ഷിക്കുമ്പോഴാണ് അന്യന്റെ ദു:ഖം നമ്മുടെ ദു:ഖവും, അന്യന്റെ സന്തോഷം നമ്മുടെ സന്തോഷവുമാകുന്നത്. കേരള സംസ്കാരത്തിൽ ആഴത്തിൽ വേരോടിയിട്ടുള്ള ആത്മീയതയും ഒരുമയുമാണ് ഓണത്തിന്റെ അന്ത:സത്ത. അത് ഉൾക്കൊള്ളാൻ എല്ലാവർക്കും കഴിയട്ടെ.

---

**മലയാളമനോരമ സെപ്തംബർ 08, 2017**

## ഐടിയും ടൂറിസവും നമ്മെ നയിക്കട്ടെ കേരളവും കേന്ദ്രവും ഒന്നിച്ചു നീങ്ങണം

സമൃദ്ധകേരളസൃഷ്ടിയിൽ പ്രധാന പങ്കുവഹിക്കേണ്ട മേഖലകളിലൊന്നായാണ് ടൂറിസത്തെ ആസൂത്രകർ കാണുന്നത്. കേരളത്തിന്റെ സമ്പദ് വ്യവസ്ഥയെ താങ്ങിനിർത്തിയിരുന്ന ഘടകങ്ങൾക്കു മാറ്റം വന്ന സാഹചര്യത്തിൽ പുതിയ വഴികൾ തേടേണ്ടതിന്റെ ആവശ്യകത ആസൂത്രകർ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. അന്യരാജ്യങ്ങളിൽ ജോലിചെയ്യുന്നവരുടെ പണം കൊണ്ടുമാത്രം സംസ്ഥാനത്തിന് ഇനി മുന്നോട്ടുപോകാനാവില്ല. നമ്മുടെ കാർഷിക, വ്യവസായിക മേഖലകൾ പ്രതീക്ഷയ്ക്കൊത്തു വളരുന്നുമില്ല. കൂടുതൽ തൊഴിലവസരങ്ങളും വരുമാനവും സൃഷ്ടിക്കാനായുള്ള ശ്രമത്തിൽ ടൂറിസത്തിന്റെയും ഐടി മേഖലയുടെയും വികസത്തെയുമാണ് കൂടുതലായി ആശ്രയിക്കാനാകുക. ഈ രണ്ടു മേഖലകൾക്കും സമർത്ഥമായ ആസൂത്രണത്തിന്റെ പിൻബലത്തിലേ വളരാനാകൂ.

പരിസ്ഥിതി പൂർണ്ണമായും സംരക്ഷിച്ചുകൊണ്ട് നാട്ടുകാരുടെ പങ്കാളിത്തത്തോടെയുള്ള ഉത്തരവാദിത്ത വിനോദസഞ്ചാര വികസനമാവണം നമ്മുടെ നയം. പൊതുഗതാഗത സംവിധാനങ്ങൾ കാര്യക്ഷമമാക്കിയും കായലുകളും നദികളും സംരക്ഷിച്ചും മാലിന്യസംസ്കരണത്തിനു പ്രഥമ പരിഗണന നൽകിയുമാണ് നാം വിനോദസഞ്ചാരികളെ വരവേൽക്കേണ്ടത്. ഐടി മേഖലയുടെ വികസനവും സങ്കീർണമായ ആസൂത്രണം ആവശ്യപ്പെടുന്നു. 25 വർഷത്തിനു ശേഷവും അറിയപ്പെടുന്ന ഐടി നിക്ഷേപങ്ങൾ കേരളത്തിൽ വിരലിലെണ്ണാൻ മാത്രമെയുള്ളൂ. സംസ്ഥാന സർക്കാർ പുതിയ ഐടി നയം പ്രഖ്യാപിച്ചെങ്കിലും ഈ മേഖലയിൽ ആഗോളതലത്തിൽ ഉണ്ടാവുന്ന മാറ്റങ്ങൾ പൂർണമായി കണക്കിലെടുത്തിട്ടില്ല. എൻജിനീയറിംഗ് കേളേജുകളിൽ നിന്നും പോളിടെക്നിക്കുകളിൽ നിന്നും പഠിച്ചിറങ്ങുന്ന ഉദ്യോഗാർത്ഥികൾക്കു നൈപുണ്യവികസനത്തിനുള്ള പരിശീലനം നൽകി ജോലി ഉറപ്പാക്കേണ്ട ഉത്തരവാദിത്തവും സംസ്ഥാന സർക്കാരിനു തന്നെ. ആർട്ടിഫിഷ്യൽ ഇന്റലിജൻസുമായി ബന്ധപ്പെട്ടാവും ഐടിയുടെ ഭാവി വികസനം.

---

**മാധ്യമം സെപ്തംബർ 08, 2017**

## ലജ്ജാവഹം ഇന്ത്യയുടെ ഈ നയവ്യതിചലനം

അതിഥികളെയും അഭയംതേടി വന്നവരെയും ആദരിച്ച് എതിരേൽക്കുകയും സ്നേഹവും സുരക്ഷിതത്വവും ആവോളം നൽകി മനുഷ്യത്വത്തിന്റെ ഉദാത്തഭാവങ്ങൾ അനുഭവവേദ്യമാക്കുകയും ചെയ്യുന്ന ഒരു പാരമ്പര്യത്തിന്റെ പിൻതലമുറക്കാരാണ് നമ്മൾ. ആധുനിക ഇന്ത്യയുടെ ശിൽപികൾ വിഭാവനം ചെയ്ത ജനാധിപത്യ വ്യവസ്ഥയിൽ പൗരന്മാരുടെ മൗലികാവകാശങ്ങൾ പൂർണമായി സംരക്ഷിക്കപ്പെടുമ്പോൾ തന്നെ, നമ്മുടെ രാജ്യത്ത് എത്തിപ്പെടുന്ന മനുഷ്യരുടെ അവകാശങ്ങളും മാനവികമായ കാഴ്ചപ്പാടിലൂടെ ഉയർത്തിപ്പിടിക്കുന്നുണ്ട്. ലോകത്തിന്റെ ഏതു മൂലയിലാണെങ്കിലും ശരി, കഷ്ടപ്പെടുന്ന അല്ലെങ്കിൽ പീഡനമനുഭവിക്കുന്ന മനുഷ്യർക്കായി ശബ്ദിക്കാനും അവരുടെ രോദനം കേൾക്കാനും നാം കാണിച്ച ആത്മാർത്ഥതയും ആർജവവും രാജ്യത്തിന്റെ യശസ്സ് വാനോളമുയർത്തി. കഴിഞ്ഞ ഏഴു പതിറ്റാണ്ടിനിടയിൽ ഹതാശയരായ എത്രയെത്ര മനുഷ്യരാണ് തുണയും തണലും തേടി ഇന്ത്യയിലേക്കെത്തിയത്.

2014 ലെ കണക്കനുസരിച്ച് രണ്ടുലക്ഷത്തോളം ആഭയാർത്ഥി സമൂഹമുണ്ട് ഇന്ത്യയിൽ. തിബറ്റ്, മ്യാൻമാർ തുടങ്ങി ലോകത്തിന്റെ പലഭാഗങ്ങളിലുള്ളവർ ഇന്ത്യയിൽ കുടിയേറിയിട്ടുണ്ട്. റോഹിങ്ക്യൻ അഭയാർത്ഥികളോട് കേന്ദ്രസർക്കാർ സ്വീകരിക്കുന്ന അറുപിന്തിരിപ്പനും ഇടുങ്ങിയ വീക്ഷണകോണിലൂടെ നോക്കിക്കാണുന്നതുമായ സമീപനം കടുത്ത വിമർശനം ക്ഷണിച്ചുവരുത്തിയത് സ്വാഭാവികം. എന്തുകൊണ്ട് മറ്റ് അഭയാർത്ഥികളെപ്പോലെ റോഹിങ്ക്യകളോട് മനുഷ്യത്വപരമായി സമീപിക്കാൻ സർക്കാരിനു സാധിക്കുന്നില്ല. അവർ നിയമവിരുദ്ധ കുടിയേറ്റക്കാരാണെന്നാണ് സർക്കാർ വാദിക്കുന്നത്. അതുകൊണ്ടുതന്നെ അവർക്ക് ഇവിടെ ജീവിക്കാൻ അവകാശമില്ലെന്നും വന്ന രാജ്യത്തേക്കുതന്നെ തിരിച്ചുപോകട്ടെ എന്നുമാണ് സർക്കാരിന്റെ നിലപാട്. ഒരു ജനതയോടുള്ള അന്ധമായ വിദ്വേഷത്തിൽ നിന്ന് ഉറവയെടുക്കുന്ന ഈ നയവ്യതിയാനത്തിൽ നിന്ന് മാറിചിന്തിക്കാൻ സർക്കാർ തയ്യാറാകുന്നില്ല. യു.എൻ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ റോഹിങ്ക്യകൾ നേരിടുന്ന അത്യപൂർവ്വമായ പ്രതിസന്ധി സംബന്ധിച്ച് ലോകം മുഴുവനും ഉത്കണ്ഠാകുലരാകുമ്പോഴാണ് യാഥാർത്ഥ്യം മറച്ചുവെച്ച് തലതിരിഞ്ഞ കാഴ്ചപ്പാട് രാജ്യത്തിന്റെ നയമായി പ്രഖ്യപിച്ചിരിക്കുന്നത്. നമ്മുടെ രാജ്യം മുറുകെ പിടിച്ച ഒരു നയത്തിന്റെ നഗ്നമായ ലംഘനമാണിത്. അന്താരാഷ്ട്ര ഉടമ്പടികളോടുള്ള വെല്ലുവിളിയും. ഇതിനെതിരെ ഇന്ത്യ ഒന്നടങ്കം പ്രതിഷേധിച്ചേ മതിയാവൂ.



## സക്സസ് പിരമിഡ്

# ജാക്ക് മായുടെ ആലിബാബ ഡോട്ട് കോമിന്റെ കഥ

ശുദ്ധവും സ്വാർത്ഥരഹിതവുമായ ഒരു ജീവിതം നയിക്കണമെങ്കിൽ സമൃദ്ധിയുടെ നടുവിലാണ് നിങ്ങളെന്ന് എപ്പോഴും വിചാരിക്കുക. – ശ്രീബുദ്ധൻ

അങ്ങ് ചൈനാക്കാരെ എങ്ങിനേയും ഇംഗ്ലീഷ് പഠിപ്പിച്ചിട്ടേ അടങ്ങൂ എന്നൊരു വാശിയുമായി ഇറങ്ങിത്തിരിച്ച ഒരു സാധാരണക്കാരന്റെ കഥ കേൾക്കൂ. അയാൾ പിന്നീട് രാജ്യത്തെ ഏറ്റവും വലിയ കോടീശ്വരനായി മാറി എന്നത് മറ്റൊരു കഥ.

ആലിബാബ ഡോട്ട് കോം എന്ന ഓൺലൈൻ ഷോപ്പിങ്ങ് കമ്പനിയുടെ ചെയർമാനും മാനേജിംഗ് ഡയറക്ടറുമായ ജാക്മയുടെ കാര്യമാണീ പ്പറഞ്ഞുവരുന്നത്.

കോളേജിൽ എൻട്രൻസ് പരീക്ഷയ്ക്ക് രണ്ടുപ്രാവശ്യം പരാജയപ്പെട്ടു. ഏറെ പ്രസിദ്ധിനേടിയ കെ.എഫ്.സി.യിലെ മാനേജർ പോസ്റ്റ് ഉൾപ്പടെ പന്ത്രിലേറെ ജോലികളിലേക്കുള്ള അപേക്ഷകൾ തിരസ്കരിക്കപ്പെട്ടു. ആദ്യം തുടങ്ങിയ രണ്ട് ഓൺലൈൻ ഷോപ്പിംഗ് കമ്പനികളും പൊട്ടിപ്പാളീസായി.

ഈ കനത്ത പരാജയങ്ങളെത്തുടർന്നാണ് ജാക് മാ ആലിബാബ ഡോട്ട് കോം തുടങ്ങുന്നത്. ഇന്നദ്ദേഹം ഏഷ്യയിലെ നമ്പർവൺ കോടീശ്വരാനായിക്കഴിഞ്ഞിരിക്കുന്നു. ലോകത്തെ സമ്പന്നരിൽ പതിനാലാം സ്ഥാനം.

കഴിഞ്ഞ ജൂൺ മാസത്തിലെ ഒരു ദിനം നേരം പുലർന്നപ്പോൾ ജാക്മായുടെ ആസ്തിയിലുണ്ടായ വർദ്ധന 18,200 കോടി രൂപയാണ്. കമ്പനി ഈ വർഷം നേടുന്ന വരുമാനത്തിൽ 45–49 ശതമാനം വർദ്ധനവുണ്ടാകുമെന്ന അനുമാനം പുറത്തുവന്നതോടെ ആലിബാബയുടെ ഓഹരിവില 13 ശതമാനം ഉയർന്ന് റെക്കോഡ് സൃഷ്ടിച്ചതാണ് ജാക്മായുടെ ആസ്തി ഇത്ര വർദ്ധിക്കാൻ കാരണമായതത്രെ. ഇതോടെ 2.71ലക്ഷം കോടിരൂപയിൽ എത്തിയിരിക്കുകയാണ് അദ്ദേഹത്തിന്റെ ആസ്തിമൂല്യം. ഈ വർഷം മാത്രം ജാക്ക്മായുടെ സാമ്പത്തിലുണ്ടായ വർദ്ധന 850 കോടി ഡോളറിന്റെയാണ്. കക്ഷിയുടെ യഥാർത്ഥ പേര് മായുൻ എന്നാണ്. ഒരുകാലത്ത് പാശ്ചാത്യ ലോകം കമ്മ്യൂണിസ്റ്റ് ചൈനയെ ഒറ്റപ്പെടുത്താൻ കിണഞ്ഞു ശ്രമിച്ചുകൊണ്ടിരുന്നു. അക്കാലത്തെ തികച്ചും ദാരിദ്ര്യം നിറഞ്ഞ ജീവിതമായിരുന്നു ജാക്കിന്റേത്. ചെറുപ്പകാലത്ത് ടൂറിസ്റ്റു ഗൈഡായി ജോലി ചെയ്തിട്ടുണ്ട്. പകരം ഇംഗ്ലീഷ് പഠിപ്പിച്ചാൽ മതി എന്നതായിരുന്നു ഓഫർ. ഇങ്ങനെ പരിചയപ്പെട്ട ഒരു ടൂറിസ്റ്റ് നൽകിയ പേരാണ് ജാക്.

സ്കൂൾ പഠനത്തിന് ശേഷം കോളേജിലേക്കുള്ള പ്രവേശന പരീക്ഷ തോറ്റുതൊപ്പിയിട്ടത് രണ്ടു വട്ടം. ഒടുവിൽ ടീച്ചേഴ്സ് ട്രെയിനിങ് പാസായ ജാക്കിന്റെ തൊ

ഴിൽ അന്വേഷണങ്ങൾ എല്ലാം കനത്ത പരാജയം. കെ.

എഫ്.സി ഉൾപ്പെടെ പലയിടത്ത് നിന്നും നിരാശയോടെ മടങ്ങി, ഒടുവിൽ ഇംഗ്ലീഷ് ടീച്ചറായി ജോലി കിട്ടി.

ശമ്പളം മാസം കേവലം 12 ഡോളർ മാത്രം.

ഇന്റർനെറ്റ് എന്താണെന്ന് മനസിലാക്കുന്നത് തന്നെ 1995ൽ നടത്തിയ ആദ്യത്തെ അമേരിക്കൻ യാത്രക്കിടയ്ക്കാണ്. ആദ്യം സെർച്ച് ചെയ്ത വാക്ക്ബിയർ! ലഭിച്ച ലിങ്കുകളിലൊന്നും ഒരു ചൈനീസ് ബിയർ പോലുമില്ല എന്ന് മനസിലാക്കിയാണ് ആലിബാബയുടെ തുടക്കം കുറിച്ചത്. ചൈനയ്ക്കു വേണ്ടി ഒരു ഇന്റർനെറ്റ് കമ്പനി എന്ന ആശയം. ആദ്യത്തെ രണ്ടു കമ്പനികളും പരാജയപ്പെട്ടു. മൂന്നാമത്തെ ശ്രമമാണ് ആലിബാബ. ആപ്പിളും ആമസോണും ഗൂഗിളും തുടങ്ങിയത് കാർ ഗാരേജിലാണെങ്കിൽ ആലിബാബയുടെ തുടക്കം ജാക്കിന്റെ ഫ്ളാറ്റിലായിരുന്നു. ആദ്യനിക്ഷേപം, കൂട്ടുകാരായ പതിനേഴ് പേര് ചേർന്ന് നൽകി. ഉത്പന്നങ്ങൾ കയറ്റു മതി ചെയ്യുന്നവർക്ക് അവ പോസ്റ്റ്ചെയ്യാനും ഉപഭോക്താക്കൾക്കു നേരിട്ടു വാങ്ങുവാനും കഴിയുന്ന ഒരു ഓൺലൈൻ പ്ലാറ്റ്ഫോമായ ആലിബാബ അങ്ങനെ തുടക്കമിട്ടു.

ഏറ്റവും ജനസംഖ്യയുള്ള ചൈനയിൽനിന്നുള്ള ആലിബാബയാണ് ഇപ്പോൾ ലോകത്തെ ഏറ്റവും വലിയ ഇ– കൊമേഴ്സ് കമ്പനി. കഴിഞ്ഞവർഷം നടത്തിയ ബിസിനസ് 248 ബില്യൺ ഡോളറിന്റേത്. ഇബേ,




ആമസോൺ എന്നിവയൊക്കെ ആലിബാബയെക്കാൾ ഏറെ പിന്നിലാണ്

ഒരു കുടുംബം പോലെയുള്ള കൂട്ടായ്മയാണ് ആലിബാബയുടെ ടീമിലുള്ളത്. ചെറുപ്പക്കാരുടെ ഒരു ഗ്രൂപ്പ് സൃഷ്ടിച്ച വിജയത്തിന് എപ്പോഴും അതിന്റെ ചുറു ചുറുക്കുമുണ്ട്.'ഫൺ' എന്ന് ഒറ്റവാക്കിൽ പറയാൻ കഴിയുന്ന ഒരു അന്തരീഷം നിലനിർത്താൻ ഇപ്പോഴും ശ്രമിക്കും ഈ ലീഡർ.

2013ലെ ആലിബാബയുടെ ഐപിഒയുടെ ചരിത്രം സൃഷ്ടിച്ചു ജാക്മാ. ന്യൂയോർക്ക് സ്റ്റോക്ക് എക്സ് ചേഞ്ചിൽ ആദ്യമായി ഒരു യുഎസ് ലിസ്റ്റഡ് കമ്പനി നട ത്തിയ ഏറ്റവും വലിയ നേട്ടമായിരുന്നു ആലിബാബ യുടെ 150 ബില്യൺ ഡോളർ ഐപിഒ. ഇതിലൂടെയാണ് ജാക്ക് മാ ചൈനയിലെ ഏറ്റവും വലിയ സമ്പന്നനായത്. പണം കൂടുതൽ നേടുന്നത് ടെൻഷനും വർദ്ധിപ്പിക്കുന്നു എന്നതാണ് ജാക്മായുടെ പ്രധാന പരാതി. പണം കൊണ്ട് എല്ലാം നേടാൻ കഴിയില്ല എന്നത് ഒരു തിരിച്ചറി വും. ഓരോമാസവും ടെൻഷനുണ്ടാക്കുന്ന ഓരോ കാര്യങ്ങൾ സംഭവിക്കുന്നതു കൊണ്ട് സന്തോഷിക്കാൻ ഏറെ അവസരങ്ങൾ കിട്ടുന്നില്ല. സമ്പത്ത് ഒന്നിനും പ കരമാകില്ല എന്ന് തിരിച്ചറിയൂ എന്നാണ് ജാക്മാ മറ്റു ളളവർക്കു നൽകുന്ന ഉപദേശം.

അമേരിക്കൻ വിപണിയിലും സാന്നിധ്യമുള്ള ആലി ബാബയുടെ സാരഥിയുമായി മുൻ പ്രസിഡന്റ് ബരാ ക് ഒബാമ ഒരു വേദിയിൽ അഭിമുഖ സംഭാഷണം നടത്തുകയുണ്ടായി. ഫിലിപ്പീയൻസിലെ മനില യിലെ ഏഷ്യ പസഫിക് സാമ്പത്തിക സഹകരണ ഉച്ചകോടിക്കെത്തിയപ്പോഴാണ് ഒബാമ ഇതിനു സമയം കണ്ടെത്തിയത്, ഒബാമയുടെ ഒരു ചോദ്യത്തിന് ജാക് മാ നൽകിയ മറുപടി കൂട്ടച്ചിരിയുണർത്തി, സർക്കാരുകൾ എങ്ങനെയാണ് സംരംഭകരെ പ്രോത്സാഹിപ്പിക്കേണ്ടത് എന്നായിരുന്നു ചോദ്യം. നികുതി കുറയ്ക്കുക, അല്ലെ ങ്കിൽ നികുതി തന്നെ വേണ്ടെന്നു വയ്ക്കുക എന്ന് ജാക്മാ ഉത്തരവും നൽകി.

ആലിബാബ എന്ന് പേര് തെരഞ്ഞെടുക്കാൻ എന്താണ് കാര്യം? ആലിബാബയും നാൽപത് കള്ള ന്മാരും എന്ന കഥയിൽ നിന്നു അത് തന്നെയാണ് പ്ര ചോദനം. രഹസ്യവാതിൽ തുറക്കുന്നത് ഒരു കോഡ് വാ ക്കാണ്. അതുപോലെ ആലിബാബയും ഒട്ടേറെ പുതി യ അവസരങ്ങളിലേക്കും അഭിവൃദ്ധിയിലേക്കുമുള്ള വാ തിൽ തുറന്നു കൊടുക്കുന്നു എന്ന് ജാക്മാ പറയുന്നു. അതോടൊപ്പം, ഇന്നത്തെ ലോകത്ത് ചെറുകിട, ഇടത്തരം സംരംഭങ്ങൾക്കുള്ള സാധ്യതയും തെളിയിച്ചു. സാൻഫ്രാൻ സിസ്കോയിലെ ഒരു കോഫി ഷോപ്പിലിരിക്കുമ്പോഴാണ് ഈ പേര് ജാക്മാ തീരുമാനിക്കുന്നത്.

കുങ്ഫു കഥകൾ വായിക്കുക, എഴുതുക, ചീട്ടുകളി, ഒപ്പം ആയോധനകലയായ തായ്ചിയുമാണ് പ്രധാന നേരം പോക്കുകൾ. യാത്രകളിൽ ജാക്കിനൊപ്പം ഒരുതായ്ചി ട്രെയിനറുമുണ്ടാകും. ഈ കോടീശ്വരനെ വേദനിപ്പിക്കുന്ന മറ്റൊരു കാര്യവുമുണ്ട്. പഴയതുപോലെ റോഡിലിറങ്ങി നടക്കാൻ കഴിയുന്നില്ല. ആളുകൾ ചുറ്റുംകൂടും. എല്ലാ വർക്കും വേണ്ടത് പണവും.

'എത്രശ്രമിച്ചാലും നിങ്ങളെ വിശ്വസിക്കാൻ എല്ലാ ഉപഭോക്താക്കൾക്കും ജീവനക്കാർക്കും കഴിയില്ല. ഒരു വ്യക്തി എന്നതിനപ്പുറം പൊതുവായ ഒരു ലക്ഷ്യത്തിൽ വിശ്വസിപ്പിക്കാൻ അവരെ സഹായിക്കൂ, അത് നിങ്ങൾക്ക് വിജയം നേടിത്തരും. സാങ്കേതികമായി നിങ്ങളെക്കാൾ കഴ ിവുള്ളവരെ ജോലിക്കായി തെരഞ്ഞെടുക്കുക, ഇല്ലെങ്കിൽ നിങ്ങളുടെ തീരുമാനം തെറ്റായിരുന്നു എന്ന് കാലം തെളിയിക്കും ' എന്നാണ് എന്റെ റിക്രൂട്ട്മെന്റ് പോ ളിസി എന്ന് ജാക്ക് പറയുന്നു.

ലക്ഷ്വറിയിൽ വലിയ താല്പര്യമില്ലാത്ത ജാക്കിന്റെ ഏറ്റവും വലിയ മുതൽ മുടക്ക് ഒരു പ്രൈവറ്റ് ജെറ്റാണ്. ഒട്ടേറെ സാഹൂഹ്യ ക്ഷേമ പദ്ധതികളുണ്ട് ജാക്കിന്റെതായി. ഇനി ഒരു ഫൗണ്ടേ ഷനുണ്ടാക്കി കൂടുതൽ വിപുലമാക്കാനാണ് ജാക്ക് ആഗ്രഹിക്കുന്നതത്രെ. ഇതെല്ലാം കേട്ടിട്ട് നി ങ്ങൾക്ക് അത്ഭുതം തോന്നുന്നുണ്ടോ? ഇത് ജാക് മായുടെ മാത്രം കഥയല്ല. സമ്പന്നനാകണമെന്ന് അതിയായി ആഗ്രഹിക്കുകയും അതിനുള്ള നൂ തനവഴികൾ വെട്ടിത്തെളിക്കുകയും ലക്ഷ്യബോ ധത്തോടെ മുന്നേറുകയും ചെയ്തിട്ടുള്ളവരെല്ലാം ജീവിതവിജയം നേടിയിട്ടുണ്ട്.

'എത്ര ശ്രമിച്ചാലും നിങ്ങളെ വിശ്വസിക്കാൻ എല്ലാ ഉപ ഭോക്താക്കൾക്കും ജീവനക്കാർക്കും കഴിയില്ല. ഒരു വ്യക്തി എന്നതിനപ്പുറം പൊതുവായ ഒരു ലക്ഷ്യത്തിൽ വിശ്വസിപ്പിക്കാൻ അവരെ സഹായിക്കൂ, അത് നിങ്ങൾക്ക് വിജയം നേടിത്തരും. സാങ്കേതികമായി നിങ്ങളെക്കാൾ കഴിവുള്ളവരെ ജോലിക്കായി തെരഞ്ഞെടുക്കുക, ഇല്ലെങ്കിൽ നിങ്ങളുടെ തീരുമാനം തെറ്റായിരുന്നു എന്ന് കാലം തെളിയിക്കും '

വാറൻ ബഫറ്റ്, പോൾ ഗെറ്റി, ബിൽ ഗേറ്റ്സ്, ലാറി എല്ലിസൻ, മാർക്ക്സുക്കൻ ബെർഗ്, റൊസാ ലിയ മേര, ലി കാ ഷിങ്, അംബാനി, എം.എ. യൂസ ഫലി, കൊച്ചൗസേപ്പ് ചിറ്റിലപ്പിള്ളി അങ്ങനെ എത്രയോ പേർ അവരെല്ലാവരും ജീവിതവിജയ ത്തെക്കുറിച്ചും സമ്പത്തിനെക്കുറിച്ചും

വലിയ വലിയ സ്വപ്നങ്ങൾ കാണുകയും അത് സഫലമാക്കാനായി ആസൂത്രിതമായി പ്രവർത്തിക്കുകയും ചെയ്തവരാണ്. നമ്മളും അതിന് മനസ്സുകൊണ്ട് ഇപ്പോഴെ തയ്യാറെടുക്കുക.

'ബുദ്ധിമാനായ മനുഷ്യന്റെ സമ്പത്ത് അയാ ളുടെ ഹൃദയത്തിലല്ല, മനസിലാണ്.
–ജൊനാഥൻ സ്വിഫ്റ്റ്'



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.




# ന്യുവാര എലിയ ശ്രീലങ്കയുടെ ഡാർജിലിംഗ്...

ഉറക്കമുണർന്നത് ഒരു സ്വപ്നത്തിലേക്കാണോ എന്ന് ഞാൻ അത്ഭുതപ്പെട്ടുപോയി. ട്രെയിൻ വിൻഡോയിലൂടെ നോക്കുമ്പോൾ പഞ്ഞിക്കെട്ടുകൾ പോലെ മേഘങ്ങൾ, ഏകദേശം വിമാനത്തിൽ നിന്നുള്ള ദൃശ്യം കണക്കെ താഴെ. ഒരു ഫ്ളൈറ്റ് ലെവലിൽ കൂകിപായുന്ന തീവണ്ടി! "നമ്മൾ ഇപ്പോൾ ഏകദേശം രണ്ട് കിലോമീറ്റർ സീലെവലിനു മുകളിലാണ്."

ദുബായിൽ നിന്നുള്ള ഉത്സവരാവുകളുടെ ക്ഷീണവുമായാണ് ഞാൻ കൊളംബോയിലേക്ക് യാത്ര തിരിക്കുന്നത്. പുലർച്ചെ ഏകദേശം സമയം മൂന്ന് മണിക്ക് ലാൻഡു ചെയ്യുമ്പോൾ ഉറക്കക്ഷീണം മാറിയിരുന്നില്ല. അറബി നാട്ടിൽ പണിയെടുക്കുന്ന ഒരു ഫോട്ടോഗ്രാഫർ സിംഹളൻ എന്റെ സഹയാത്രികനായി ഉണ്ടായിരുന്നു. ശ്രീലങ്കയിലെ വയനാട് എന്ന് പരിഗണിക്കാവുന്ന കാൻഡി ദേശക്കാരനായിരുന്നു അയാൾ. വിമാനയാത്രയിലുടനീളം മനോഹരമായ തന്റെ രാജ്യത്തെക്കുറിച്ച് തെല്ലാരു അഹങ്കാരത്തോടെ വിസ്തിരിച്ചു പറഞ്ഞിരുന്നു. മുപ്പതുവർഷത്തോളം തങ്ങൾ തമിഴന്മാരുമായുള്ള ആഭ്യന്തര യുദ്ധത്തിൽ നരകജീവിതം നയിക്കേണ്ടിവന്നത് ഇന്ത്യ കാരണമാണെന്ന് ഇടയ്ക്കിടെ അയാൾ കുത്തിക്കൊണ്ടിരുന്നു. ഇത്തരം രാഷ്ട്രീയ ചിന്തകളിൽ സൗന്ദര്യാസ്വാദകനായ തനിക്ക് ഒരു താല്പര്യവുമില്ല എന്നും ഇന്ത്യക്കാരൻ നസ്രാണി എന്നതിനേക്കാൾ സ്വയം മനുഷ്യൻ എന്നറിയപ്പെടാനും, സ്വന്തം രാജ്യം ഭൂമിയായാണ് കരുതുന്നതെന്നും, മാത്രമല്ല ബുദ്ധദർശനങ്ങളിലാണ് കൂടുതൽ താല്പര്യം എന്നും അയാളെ ധരിപ്പിച്ചപ്പോൾ അതുവരെ ഒരു ശത്രുവിനെ പോലെ കരുതിയിരുന്ന എന്നെ അയാൾ ഹൃദയത്തിലേക്ക് ഒരു തുറന്ന ചിരിയോടെ ഏറ്റെടുത്തതുപോല. ഫോട്ടോഗ്രാഫറാണെങ്കിലും രാഷ്ട്രീയ കാര്യങ്ങളിലായിരുന്നു എന്റെ സഹയാത്രികനായ സിംഹളന് ഏറെ പ്രിയം. ഇതിൽ ഞാൻ അസഹിഷ്ണുവാണ് എന്ന് മനസ്സിലാക്കിയാവണം അദ്ദേഹം തന്റെ മൊബൈൽ ഫോണിൽ താൻ പകർത്തിയ കാഴ്ചകൾ കാണിച്ചു തന്നു. വിരലുകളുടെ വൈപ്പർ ചലനങ്ങൾക്കിടയിൽ ഒരു മാസ്മരിക ലോകം എന്റെ മുന്നിൽ ചലനചിത്രങ്ങളായി. ന്യൂവാര എലിയ, അയാൾ മന്ത്രിച്ചു. ഞങ്ങളുടെ ഡാർജിലിംഗ്.

കൊളംബോ കാൻഡി എന്ന സ്ഥിരം വിനോദസഞ്ചാരഭൂപടത്തിൽ നിന്ന് ന്യൂവാര എലിയ എന്ന മാസ്മരിക ലോകത്തിലേക്ക് ഞാൻ വഴി തെറ്റി സഞ്ചരിച്ചതിന്

കാരണം ആ ചിത്രങ്ങളായിരുന്നു. ‘‘കാലത്ത് ഏകദേശം ആറുമണിക്ക് ഒരു ട്രെയിൻ ഉണ്ട്. കൊളംബോ ഫോർട്ട് സ്റ്റേഷനിൽ നിന്ന് കാൻഡി വഴി ‘നാനു ഓയ’ എന്ന സ്റ്റേഷനിൽ ഇറങ്ങണം. അവിടെ നിന്ന് ടുട്ടു (നമ്മുടെ ഓട്ടോറിക്ഷയുടെ ചെല്ലപ്പേര്) അല്ലെങ്കിൽ ടാക്സിയിൽ ഏകദേശം പതിമൂന്നു കിലോമീറ്റർ സഞ്ചരിച്ചാൽ ന്യൂവാര എലിയ..’’ ശ്രീലങ്കയിൽ സ്വാതന്ത്ര്യത്തിനു മുൻപ് സായിപ്പൻമാരുടെ ഏറ്റവും ഇഷ്ടപ്പെട്ട ആവാസകേന്ദ്രം. എയർപോർട്ടിൽ നിന്ന് ന്യൂവാര എലിയയിലെ ചില സീസണുകളിൽ ഏകദേശം പൂജ്യത്തോടടുക്കുന്ന തണുപ്പിനെ പ്രതിരോധിക്കാനും കാല്പനികതയ്ക്കു ഭംഗംവരാതിരിക്കാനും ചൂടൻ ദ്രാവകം സംഘടിപ്പിച്ചു. എയർപോർട്ടിൽ നിന്ന് കൊളംബോയിലേക്കുള്ള യാത്ര പുതുതായി വന്ന എക്സ്പ്രസ് വേയിലൂടെയായിരുന്നു. ഒരു നാടിനെ കീറിമുറിക്കുകയും ഒരു സംസ്കാരത്തിനെ

ഒരു പാതയുടെ രണ്ടു വശത്തുമായി കൂച്ചുവിലങ്ങിട്ടിരിക്കുന്നതെന്നും കണ്ട് എന്റെ മലയാളി ചോര അസൂയയിൽ തിളച്ചു. ഏകദേശം അരമണിക്കൂർ എടുത്തു ബൂർഷാ ഫ്യൂഡൽ പാതയിലൂടെയുള്ള യാത്ര. പണ്ടായിരുന്നെങ്കിൽ ഒരു ഒന്നരമണിക്കൂറെടുത്തേനെ. ടാക്സി ഡ്രൈവർ സന്തുഷ്ടിയോടെ പറഞ്ഞു. എന്നാലും സംസ്കാരം പകുത്തത? ഞാൻ മുറുമുറുത്തു. (ഈ വാദമാണല്ലോ നമ്മൾ എക്സ്പ്രസ് ഹൈവേക്ക് എതിരെ പ്രയോഗിച്ചത്) കൊളംബോ ഫോർട്ട് സ്റ്റേഷനിൽ പ്രതീക്ഷിച്ചതിലും നേരത്തെ എത്തി. നമ്മുടെ തിരുവനന്തപുരം സ്റ്റേഷന്റെ അത്ര വരില്ലെന്നു തോന്നി. പക്ഷെ മുഷിഞ്ഞ, നാറുന്ന, തുരുമ്പെടുത്ത ട്രെയിനുകളെക്കാൾ കാണാൻ സുന്ദരികളായ ചൈനീസ് മിഴികളുള്ള ട്രെയിനുകളാണ് അധികവും. ശ്രീലങ്കയെ ഒരു ചൈനീസ് ഹബാക്കാനുള്ള അവരുടെ നീക്കങ്ങൾ കാലുകുത്തുന്ന നിമിഷം മുതൽ മനസിലായി തുടങ്ങും. ചൈനീസ് നിർമ്മിത ഹൈവേകൾ, ആകാശം ചുംബിക്കുന്ന നിർമ്മിതികൾ, ട്രെയിനുകൾ, കൊളംബോ ഫോർട്ട് നിർമ്മാണങ്ങൾ, കാറുകൾ എന്നിങ്ങനെ പലതും. നല്ല വൃത്തിയുള്ള ചൈനീസ് ട്രെയിൻ. ട്രെയിൻ യാത്ര തുടങ്ങിയപ്പോൾ തിരൂർ പരപ്പനങ്ങാടി വഴിയിലൂടെ പോകുന്ന പോലെ, ഒരു പുതുമയുമില്ല. ഒരു കേരള ദൃശ്യം പോലെ വിളകൾ, ആൾക്കാർ, നിർമ്മിതികൾ എല്ലാം കേരളത്തിനോട് സാമ്യം. പുഷ്ബാക്ക് സീറ്റ്, എ.സിയുടെ നനുത്ത തണുപ്പ്, ക്ഷീണം, ഞാൻ ഉറങ്ങിപ്പോയി. ഉറക്കമുണർന്നത് ഒരു സ്വപ്നത്തിലേക്കാണോ എന്ന് ഞാൻ അത്ഭുതപ്പെട്ടുപോയി. ട്രെയിൻ വിൻഡോയിലൂടെ നോക്കുമ്പോൾ പഞ്ഞിക്കെട്ടുകൾ പോലെ മേഘങ്ങൾ, ഏകദേശം വിമാനത്തിൽ നിന്നുള്ള ദൃശ്യം കണക്കെ താഴെ. ഒരു ഫ്ളൈറ്റ് ലെവലിൽ കൂകിപായുന്ന തീവണ്ടി! ‘‘നമ്മൾ ഇപ്പോൾ ഏകദേശം രണ്ട് കിലോമീറ്റർ സീലെവലിനു മുകളിലാണ്.’’ എതിർവശത്തെ സീറ്റിലിരുന്നിരുന്ന രണ്ട് യാത്രഭ്രാന്തൻമാരായ ഇന്ത്യൻ ടെക്കികൾ എന്റെ അത്ഭുതം കണ്ട് പറഞ്ഞു. മറുവശത്ത് വിൻഡോയിലൂടെനോക്കിയപ്പോൾ മലകൾ നിറയെ പച്ച പരവതാനി വിരിച്ച് ചായതോട്ടങ്ങൾ... എന്റെ യാത്രാ ജീവിതത്തിൽ ഞാനൊരിക്കലും മറക്കാൻ വഴിയില്ലാത്ത മാസ്മരിക നിമിഷങ്ങളായിരുന്നു അത്. ന്യൂവാര എലിയ്ക്ക് 13 കിലോമീറ്റർ അകലെയുള്ള നാനു ഓയി സ്റ്റേഷനിൽ തീവണ്ടി എത്തിയപ്പോൾ ഞാൻ ഇറങ്ങി. പരിചിതമായ തമിഴ് ശബ്ദം സ്റ്റേഷനു അകത്തും പുറത്തും കേൾക്കാം... ചായ തോട്ടത്തിൽ പണിക്കു വന്ന ഇന്ത്യക്കാരുടെ പിൻതലമുറക്കാർ. ഒരു തമിഴ് ടാക്സിക്കാരൻ എന്റെ ബാഗിൽ പിടുത്തമിട്ടു. അവിടെ നിന്ന് ടാക്സിയിൽ ന്യൂവാര എലിയയിലേക്ക്. എന്റെ പരിമിതമായ തമിഴ് പേശ് ഡ്രൈവർക്ക് സുഖിച്ചെന്നു തോന്നുന്നു. വർഷങ്ങൾക്കു ശേഷം നാട്ടിൽ നിന്ന് ഒരാളെ കണ്ട പ്രവാസിയെപോലെ അയാൾ സന്തോഷവാനായി. ഇന്ത്യയിൽ നിന്ന് കുടിയേറിയ രണ്ടാം തലമുറക്കാരനായ അയാൾക്കും ശ്രീലങ്ക പ്രവാസ രാജ്യവും. ഇന്ത്യ തായ്മണ്ണാണെന്ന മനസ്സുമാണ്. ‘‘എങ്ങിനെ ആവാതിരിക്കും സാർ കുടിയേറിയ രണ്ടാം തലമുറയും മൂന്നാം തലമുറയും ആയിട്ടുപോലും ഞങ്ങൾക്ക് ഭൂരിഭാഗം പേർക്കും വോട്ടവകാശമില്ല. പോലീസും പട്ടാളവും ഇപ്പോഴും ഞങ്ങളെ കാണുന്നത് പുലികളായിട്ടാണ്. സിംഹളർ കാണുന്നത് അവരുടെ സുവർണ ഭൂമിയിലെ ചെന്നായ്ക്കളായും...’’ ഒരു രാഷ്ട്രീയ സംവാദത്തിന് നിന്നുകൊടുക്കുന്നത് പന്തിയല്ല എന്നെനിക്ക് തോന്നി. യുദ്ധകാലത്ത് നടന്ന മനുഷ്യത്വരഹിതമായ വേട്ടയാടലുകളുടെ കനലുകൾ അയാളുടെ മനസ്സിൽ ഇന്നുമുണ്ടെന്ന് എനിക്ക് മനസിലായി. പ്രശസ്തമായ സിലോൺ ചായയെക്കുറിച്ചും ആ ചായയുടെ പ്രധാന ഉറവിടമായ ന്യൂവാര എലിയെയും കാണാനാണ് ഞാനെത്തിയിരിക്കുന്നത് എന്നയാളെ ബോധ്യപ്പെടുത്തി.

‘‘എങ്കിൽ സാർ തീർച്ചയായും കാണേണ്ട ഒരിടമാണ് മാക് വുഡ് എസ്റ്റേറ്റും ടീ ഫാക്ടറിയും. ന്യൂവാര എലിയയിൽ നിന്ന് റംബോഡയിലേക്കുള്ള വഴിയിൽ ഫാക്ടറിയുണ്ട്. വേണമെങ്കിൽ അതിപ്രശസ്തമായ സിലോൺ ചായ അവിടെ നിന്ന് വാങ്ങുകയുമാവാം...’’ മൂന്നാറിലെ ചായ തോട്ടങ്ങളിലുടെയുള്ള യാത്രയ്ക്കും ന്യൂവാര എലിയയിലെ ചായതോട്ടങ്ങളിലൂടെയുള്ള യാത്രയിലും പ്രകടമായി ഒരു വ്യത്യാസമേ ഉള്ളൂ. വണ്ടി കുലുങ്ങില്ല. വണ്ടി മാക്വുഡ് ടീ ഫാക്ടറിയിൽ എത്തി. നമ്മുടെ പല ചായ ഫാക്ടറികളും കാണാൻ പോയപ്പോഴുള്ള അനുഭവമല്ല മാക് വുഡിലേത്. നല്ല ആതിഥ്യ മര്യാദ. മുമ്പിലുള്ള



ചായക്കടയിൽ സുന്ദരികൾ ചായ വിളമ്പി തരുന്നു. എത്ര ചായ വേണമെങ്കിലും കഴിക്കാം. തലേരാവ് ദുബായിൽ നിന്നു തുടങ്ങി അന്ന് ഉച്ചവരെ നീണ്ടുനിന്ന യാത്രകളുടെ എല്ലാ ക്ഷീണവും ആ സിലോൺ ചായ മൊത്തിയപ്പോൾ ആവിയായി പോയി. ആവശ്യത്തിലധികം ചായ കുടിച്ച് ക്ഷീണം മാറിക്കഴിഞ്ഞപ്പോൾ ഒരു യുവതി വന്ന് ടീ ഫാക്ടറി കാണാൻ ക്ഷണിച്ചു. നമ്മുടെ ചായ ഫാക്ടറിയിൽ ചെന്നാൽ 'ഇതുകണ്ട് ഇവൻ അപ്പുറത്ത് ചെന്ന് തുടങ്ങുമോ' എന്ന മട്ടിലുള്ള പെരുമാറ്റമാണ് സാധാരണ. അതുകൊണ്ടുതന്നെ ഈ ആതിഥ്യമര്യാദ എന്നെ അത്ഭുതപ്പെടുത്തി. യുവതി ഇംഗ്ലീഷിൽ തുടങ്ങിയ വിവരണം ഞാൻ ഇന്ത്യാക്കാരനാണെന്ന് ബോദ്ധ്യമായതോടെ വടിവൊത്ത തമിഴിലേക്ക് മൊഴിമാറി. ഇന്ത്യയെന്നാൽ തമിഴ് രാജ്യം എന്ന ഭാവേനെ.

അന്നു രാത്രിയിലെ താമസം ന്യൂവാര എലിയയ്ക്കടുത്തുള്ള വെള്ളചാട്ടങ്ങളാൽ ചുറ്റപ്പെട്ട റംബോഡയിലെ ഒരു റിസോർട്ടിലായിരുന്നു. വെള്ള ചാട്ടങ്ങളുടെ ഇരമ്പം ഹരം കൊള്ളിച്ചു. 'റംബോഡ' വാട്ടർ ഫാൾ ഞാൻ താമസിക്കുന്ന റിസോർട്ടിന്റെ വലതുഭാഗത്തേക്ക് മത്തുപിടിച്ചു ഒഴുകുന്നു. പകൽ കുറച്ചുസമയം റംബോഡയിലുള്ള മൂന്നു നാല് വെള്ളച്ചാട്ടങ്ങൾ കണ്ടുനടന്നു. ചായ തോട്ടങ്ങൾ മാത്രമല്ല വെള്ളക്കാരുടെ വിനോദങ്ങളിൽ പെടുന്ന ഗോൾഫ്, കുതിര പന്തയമൈതാനങ്ങൾ എന്നിവ ഒരുപക്ഷെ വെള്ളക്കാർ സൂക്ഷിച്ചിരുന്നതിനെക്കാൾ മനോഹരമായി നിലനിർത്തിയിരിക്കുന്നു. മനോഹരമായി അണിയിച്ചൊരുക്കിയിരിക്കുന്ന നഗരമധ്യത്തിലെ വിക്ടോറിയ പൂന്തോട്ടം കൊച്ചിയിലെ നമ്മുടെ സുഭാഷ പാർക്കുമായി തട്ടിച്ചുനോക്കുമ്പോൾ നമ്മൾ നാണം കൊണ്ട് തലകുനിച്ചു പോകും. അതുപോലെ തന്നെ നഗരത്തിനോട് ചേർന്ന് കിടക്കുന്ന ഗ്രിഗറി തടാകവും വിനോദയാത്രികർക്കു വേണ്ടി അണിയിച്ചൊരുക്കിയിട്ടുണ്ട്. രാമായണ ഐതിഹ്യവുമായി ചേർന്നുകിടക്കുന്ന ഹക്കഗാല ഗാർഡൻസ് മറ്റൊരു പ്രധാന വിനോദസഞ്ചാരകേന്ദ്രം ന്യൂവാര എലിയയ്ക്ക് പത്തു കിലോമീറ്ററോളം അരികിലായി കിടക്കുന്നു. രാമൻ പറഞ്ഞതനുസരിച്ച് ഹിമാലയത്തിൽ നിന്ന് ഔഷധസസ്യം പറിച്ചെടുക്കാൻ പോയ ഹനുമാൻ സസ്യം ഏതെന്ന് തിരിച്ചറിയാൻ കഴിയാത്തതിനാൽ സസ്യം ഉണ്ടെന്നു കരുതുന്ന ഒരു ചെറിയ കുന്നു തന്നെ ഹിമാലയത്തിൽ നിന്ന് പറിച്ചെടുത്തു തിരികെ എത്തി എന്നാണ് ഐതിഹ്യം. ഐതിഹ്യം എന്തായാലും നമ്മുടെ നാടിന്റെ ഒരു കഷണം തന്നെയാണിവിടം.

മൂന്നുദിവസത്തെ ന്യൂവാര എലിയയിലെ താമസത്തിനുശേഷം നാനുഒയ സ്റ്റേഷനിലേക്ക് മടങ്ങുമ്പോൾ ഒരു സ്വർഗം നഷ്ടപ്പെട്ട പ്രതീതി ആയിരുന്നു. പ്ലാറ്റുഫോമിലേക്ക് സുഹൃത്തിന്റെ കനത്ത ബാഗ് കയറ്റാൻ സ്റ്റേഷനിലുണ്ടായിരുന്ന മണിയെന്ന തമിഴ് ഡ്രൈവർ സഹായിച്ചു. ഞങ്ങൾ കൊടുത്ത ടിപ്പ് അയാൾ സ്നേഹപൂർവ്വം നിരസിച്ചു. തന്റെ സഹോദരങ്ങൾക്ക് ചെയ്യുന്ന സഹായത്തിന് എങ്ങനെ പണം കൈപ്പറ്റും എന്നയാൾ നിഷ്കളങ്കമായി ചോദിച്ചു. അതെ ഓരോ ഇന്ത്യക്കാരനും ഒരു ശ്രീലങ്കൻ തമിഴന് സഹോദരങ്ങളാണ്. അത് പണത്തിനു പുറത്തുള്ള ഒരു ബന്ധമാണ്; ആത്മബന്ധം. ●






**സ്റ്റാജൻ വി.ജെ**
ആഡ്ഫിലിം മേക്കർ

# സ്മാർട്ട്ഫോൺ വിൽപനയിൽ ആപ്പിളിനെ പിന്തള്ളി ഹുവായ് രണ്ടാം സ്ഥാനത്ത്




ലോക സ്മാർട്ട്ഫോൺ വിപണിയിൽ ഈ വർഷം ജൂൺ, ജൂലൈ മാസങ്ങളിലെ സ്ഥിതി വിവരക്കണക്കു പ്രകാരം ചൈനീസ് കമ്പനി ഹുവായ് രണ്ടാം സ്ഥാനത്തെത്തി. ഐഫോണിനെ പിന്തള്ളിയാണ് ഹുവായ് ഈ നേട്ടം കൈവരിച്ചത്. കൗണ്ടർ പോയിന്റിന്റെ ഗവേഷണ വിഭാഗമായ മാർക്കറ്റ് പൾസ് പുറത്തു വിട്ട കണക്കുകൾ പ്രകാരമാണ് ഹുവായുടെ മുന്നേറ്റം. കാരണം പുതിയ ഐഫോൺ ശ്രേണി വിപണിയിലെത്തുമ്പോൾ ആപ്പിൾ കുതിച്ചു മുന്നേറാം, മാർക്കറ്റ് പൾസ് നിരീക്ഷിക്കുന്നു. ഹുവായുടെ പ്രാഥമിക വിപണി ചൈനയാണെന്നത് അവരുടെ വളർച്ച വേണ്ട രീതിയിൽ പോഷിപ്പിക്കുന്നില്ല. മറ്റു രാജ്യങ്ങളിൽ കാര്യമായി തങ്ങളുടെ സാന്നിധ്യം അറിയിക്കാൻ കഴിഞ്ഞെങ്കിലെ അവർക്ക് ഒന്നാം സ്ഥാനത്തുള്ള സാംസങ്ങിന്റെ അടുത്തേക്ക് കൂടുതൽ നീങ്ങാൻ പറ്റൂവെന്നും അവർ നിരീക്ഷിക്കുന്നു. ഹുവായ്, ഓപ്പോ, വിവോ, ഷവോമി തുടങ്ങിയ ചൈനീസ് കമ്പനികൾ സാങ്കേതിക വിദ്യയിൽ ഒട്ടും പിന്നിലല്ല. മികച്ച ഡിസ്പ്ലെ, സ്വന്തമായി നിർമിച്ച പ്രോസസർ നിലവാരമുള്ള ക്യാമറാ സാങ്കേതികവിദ്യ എന്നിവയൊക്കെ ഈ കമ്പനികളും നൽകുന്നുവെന്നും മാർക്കറ്റ് പൾസ് പറയുന്നു.

ലോകമാർക്കറ്റിൽ ഈ കമ്പനികൾക്കും സാംസങ്ങിനും ആപ്പിളിനുമുള്ള പ്രാധാന്യം ആർജ്ജിക്കാനായെന്നും അവർ നിരീക്ഷിക്കുന്നു. വിൽക്കുന്ന മൊത്തം ഫോണുകളുടെ എണ്ണത്തിലാണ് ഹുവായുടെ ഈ നേട്ടം. എന്നാൽ ലോകത്ത് ഏറ്റവുമധികം വിൽക്കപ്പെടുന്ന സ്മാർട്ട്ഫോൺ മോഡലുകൾ ഐഫോൺ 7/7പ്ലസ് എന്നിവയാണെന്നും അവർ പറയുന്നു. വിൽക്കുന്ന ഹാൻഡ്സെറ്റുകളുടെ എണ്ണത്തിൽ ഹുവായ് രണ്ടാം സ്ഥാനത്ത് എത്തിയെങ്കിലും അവരുടെ ഒരു മോഡൽ പോലും ലോകത്ത് ഏറ്റവുമധികം വിറ്റു പോകുന്ന ആദ്യത്തെ പത്ത് മോഡലുകൾക്കിടിയിൽ ഇല്ലെന്നത് അദ്ഭുതപ്പെടുത്തുന്ന കാര്യമാണെന്നും മീഡിയ പൾസ് നിരീക്ഷിക്കുന്നു. ഇത് അവരുടെ പ്രാധാന്യത്തിൽ ഇടിവു വരുത്തും.

# ബിഎസ്എൻഎൽ 5ജി ആരംഭിക്കുന്നു




4ജിയേക്കാൾ അതിവേഗതയുള്ള 5ജി സേവനം ആരംഭിക്കാനൊരുങ്ങി പൊതുമേഖല ടെലികോം കമ്പനിയായ ബിഎസ്എൻഎൽ. 2018ഓടേ 5ജി സേവനം ആരംഭിക്കാനാണ് പദ്ധതി.

പരീക്ഷണാടിസ്ഥാനത്തിലാണ് സേവനം ആരംഭിക്കുന്നതെന്ന് കമ്പനി ചെയർമാൻ അനുപം ശ്രീവാസ്തവ അറിയിച്ചു. നോക്കിയയുമായി ചേർന്ന് 5ജി സേവനം ആരംഭിക്കുന്നത് സംബന്ധിച്ച് ചർച്ചകൾ നടത്തിയെന്നും, ഇതിനാവശ്യമായ ഉപകരണങ്ങൾ ലഭ്യമാക്കുന്നതിനായി എൽ&ടി, എച്ച്പി തുടങ്ങിയ കമ്പനികളുമായി ധാരണയിലായി എന്നും ശ്രീവാസ്തവ അറിയിച്ചു. 5ജി നെറ്റ്‌വർക്കിന്റെ വികസനത്തിനായി കോറിയന്റുമായി ധാരണയിലെത്തിയിട്ടുണ്ട്. 5 ജി ശൃഖല വ്യാപകമാക്കുന്നത് വഴി ജിയോ ഉൾപ്പടെയുള്ള സ്വകാര്യ സേവനദാതാക്കൾ ഉയർത്തുന്ന വെല്ലുവിളി നേരിടാനാകുമെന്നാണ് ബിഎസ്എൻഎല്ലിന്റെ കണക്കുക്കൂട്ടൽ.

# സീഗൾ ഇന്റർനാഷണൽ ഗ്രൂപ്പിന് അസോചം പുരസ്കാരം



കൊച്ചി വ്യവസായ സംഘടനയായ അസോചത്തിന്റെ (ദി അസോസിയേറ്റഡ് ചേംബേഴ്സ് ഓഫ് കൊമേഴ്സ് & ഇൻഡസ്ട്രി ഓഫ് ഇന്ത്യ) വ്യാപാര വ്യവസായ രംഗത്തെ മികവിനുള്ള ഈ വർഷത്തെ അവാർഡ് മുംബൈ ആസ്ഥാനമായി പ്രവർത്തിക്കുന്ന വിദേശ റിക്രൂട്ട്മെന്റ് സ്ഥാപനമായ സീഗൾ ഇന്റർനാഷണൽ ഹ്യൂമൻ റിസോഴ്സ് കൺസൾട്ടന്റ്സിന് ലഭിച്ചു. വിദേശ റിക്രൂട്ട്മെന്റ് രംഗത്ത് നൽകിയ സമഗ്രസംഭാവന പരിഗണിച്ചാണ് സീഗൾ ഗ്രൂപ്പിന് അവാർഡ് ലഭിച്ചത്. ഡൽഹിയിൽ നടന്ന ചടങ്ങിൽ സീഗൾ ഗ്രൂപ്പ് മാനേജിംഗ് ഡയറക്റ്റർ സുരേഷ് കുമാർ മധുസൂദനൻ അവാർഡ് ഏറ്റുവാങ്ങി. അഖിലേന്ത്യ പട്ടികജാതി പട്ടികവർഗ കോർപ്പറേഷൻ ചെയർമാനും ലോക്സഭാംഗവുമായ ഡോ. ഉദിത് രാജ് ആണ് പുരസ്കാരം സമ്മാനിച്ചത്. അസോചം സെക്രട്ടറി ജനറൽ ഡി.എസ്. റാവത്, ഇന്റർനാഷണൽ ചേംബർ ഓഫ് സർവീസ് ഇൻഡസ്ട്രി ഡയറക്ടർ ജനറൽ ഡോ.ഗുൽഷൻ ശർമ എന്നിവർ ചടങ്ങിൽ സംബന്ധിച്ചു.

# ഗോൾഡ്മൻ സാക്സിൽ നിന്ന് ടാറ്റായുടെതലപ്പത്തേക്ക് മലയാളി; ഒരു ഫെമിനിസ്റ്റ് വിജയഗാഥ



രൂപ പുരുഷോത്തമൻ; ഇന്ത്യയിലെ കൗമാരപ്രായക്കാരുടെ അക്കാദമിക്, നേതൃത്വത്തിന്റെ ഫലങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്ന, ലാഭേച്ഛയില്ലാത്ത ഒരു വിദ്യാഭ്യാസ സ്ഥാപനമായ അവസര ലീഡർഷിപ്പ് ഇൻസ്റ്റിട്യൂട്ടിന്റെ സ്ഥാപക. ഇപ്പോൾ ഇതാ ഇന്ത്യയുടെ കോർപ്പറേറ്റ് ശക്തി ടാറ്റ ഗ്രൂപ്പിന്റെ മുഖ്യ സാമ്പത്തിക വിദഗ്ധയും. സ്ത്രീ വിദ്യാഭ്യാസത്തിനായി പ്രവർത്തിക്കുന്ന ഈ അമേരിക്കൻ മലയാളി വനിത നിരവധി പുരുഷന്മാരെ പിന്തള്ളി ആണ് ടാറ്റ സൺസിന്റെ സാമ്പത്തിക മേഖലയെ നയിക്കാൻ നിയമിക്കപ്പെട്ടത്.

സാമ്പത്തിക മേഖലയിൽ പൂർണമായും കഴിവ് തെളിയിച്ച രൂപ അവസരയിലൂടെ ഇന്ത്യയിലെ പെൺകുട്ടികളുടെ വിദ്യാഭാസ രംഗത്തും ഒരു പുതിയ തുടക്കം ആണ് കുറിച്ചിരിക്കുന്നത്. ഇന്ത്യയിലെ വനിതാ നേതാക്കളുടെ അടുത്ത തലമുറ ശക്തിപ്പെടുത്തുക എന്ന ലക്ഷ്യം വെച്ചിരിക്കുന്ന അവസര, ജാതി മതവ്യത്യാസങ്ങൾ നോക്കാതെ ഇന്ത്യയിലെ പെൺകുട്ടികൾക്ക് ഏറ്റവും മികച്ച നിലവാരത്തിലുള്ള വിദ്യാഭ്യാസം നൽകുന്നു. 2011 മുതൽ, അവസരയുടെ നാല് വിദ്യാഭ്യാസ പരിപാടികൾ മുംബൈയിലും പുനെയിലും 1,300 പെൺകുട്ടികളെയാണ് സഹായിച്ചത്.

2006 മുതൽ എവർസ്റ്റോണിന്റെ റിസർച്ച് വിഭാഗം മാനേജിങ് ഡയറക്ടരായ രൂപ മുൻപ് ഗോൾഡ്മൻ സാക്സ് ഇന്റർനാഷണലിന്റെ വൈസ് പ്രസിഡന്റും ആഗോള സാമ്പത്തിക വിദഗ്ധയുമായിരുന്നു. അമേരിക്കയിലെ യേൽ യൂണിവേഴ്സിറ്റിയിൽ നിന്ന് ബിരുദവും ലണ്ടൻ സ്കൂൾ ഓഫ് ഇക്കണോമിക്സിൽ നിന്ന് ബിരുദാനന്തര ബിരുദവും നേടിയിട്ടുള്ള രൂപ ബ്രസീൽ, റഷ്യ, ഇന്ത്യ, ചൈന എന്നിവയടങ്ങുന്ന ബ്രിക് രാജ്യങ്ങളെപ്പറ്റി ഉൾപ്പെടെയുള്ള നിരവധി വിഷയങ്ങൾ സംബന്ധിച്ച് വിവിധ തലങ്ങളിലുള്ള പഠന ഗവേഷണ പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. തൃശ്ശൂർ പാലക്കാട് സ്വദേശികളായ മലയാളി ദമ്പതികളുടെ മകളാണ് 38 കാരിയായ രൂപ.

# ഏറ്റവും ചെറിയ ലാപ്ടോപ്പുമായി തോഷിബ

ലോകത്തെ ഏറ്റവും ചെറുതും ഭാരം കുറഞ്ഞതുമായ ടു ഇൻ വൺ കൺവേർട്ടിബിൾ ലാപ്ടോപ്പ് തോഷിബ പുറത്തിറക്കി. പോർട്ടെഗ് എക്സ്20ഡബ്ല്യു, ഏഴാം തലമുറ ഇന്റെൽ യു സിരീസ് പ്രൊസസറിന്റെ ശക്തിയോടെയാണ് എത്തുന്നത്. ഈ ഹൈബ്രിഡ് മോഡലിന്റെ 360 ഡിഗ്രി ഡ്യുവൽ ആക്ഷൻ ഹിഞ്ചസ് ഉപയോഗിച്ച് ഡിസ്പ്ലെ തിരിച്ചാൽ അനായാസം ഒരു മേന്മയേറിയ ടാബ്ലെറ്റായി മാറ്റാം. ഇൻബിൽറ്റ് സുരക്ഷ, കണക്റ്റിവിറ്റി ഫീച്ചറുകൾ, 16 മണിക്കൂർ ബാറ്ററി ലൈഫ്, തോഷിബ സ്റ്റെപ് ചാർജ് ടെക്നോളജി വഴി 30 മിനിറ്റ് ചാർജിങ്ങിലൂടെ അഞ്ചു മണിക്കൂർ നേരത്തേക്കുള്ള അധിക ഉപയോഗവും ഉറപ്പുനൽകുന്നു. വിപണിയിലിറക്കൽ ചടങ്ങിൽ കൊച്ചി മേയർ സൗമിനി ജെയിൻ മുഖ്യാതിഥിയായി.

തോഷിബ സിംഗപ്പൂർ മാനേജിങ് ഡയറക്ടർ Tatsuo Doko കൺട്രി ഹെഡ് രഞ്ജിത്ത് വിശ്വനാഥൻ, കേരള ഹെഡ് ഷിജോയ് തുടങ്ങിയവർ ചടങ്ങിൽ സന്നിഹിതരായി. ലാപ്ടോപ്പ്, ടാബ്ലെറ്റ്, നോട്ട്പാഡ് എന്നിവയിൽ ഏതു തെരഞ്ഞെടുക്കണം എന്ന ചോദ്യം ഒഴിവാക്കിയാണു പോർട്ടെഗ് എക്സ്20ഡബ്ല്യു പ്രൊഫഷണൽ ഗ്രേഡ് ടു ഇൻ വൺ കൺവേർട്ടിബിൾ പിസി വികസിപ്പിച്ചതെന്നു രഞ്ജിത്ത് വിശ്വനാഥൻ വ്യക്തമാക്കി.15.4 എംഎം വീതി, കേവലം 1.1 കിലോ ഭാരം, 12.5 ഇഞ്ച് ഡയഗണൽ, ഫുൾ എച്ച്ഡി, കേടുപാടുകൾ ഒഴിവാക്കാൻ കോണിങ് ഗോറില്ല ഗ്ലാസ് 4, ബയോമെട്രിക് ഫേഷ്യൽ ഒഥെൻറിഫിക്കേഷൻ ടെക്നോളജി എന്നിവയൊക്കെ സവിശേഷതകളാണ്. മൂന്നു വർഷത്തെ ഇന്റർനാഷണൽ വാറണ്ടി. തോഷിബ മൊബൈൽ കംപ്യൂട്ടറിന്റെ ഇന്ത്യയിലെ അംഗീകൃത ഡീലറായി റെഡിങ്ടൺ ഇന്ത്യ ലിമിറ്റഡിനെ പ്രഖ്യാപിച്ചു. ഇന്ത്യയിൽ ആക്സസറീസ് ബിസിനസിനും തോഷിബ തുടക്കമിട്ടു.

# ബിസിനസുകാർക്കായി പുതിയ ഫീച്ചറുകളുമായി വാട്ട്സ്ആപ്പ്




ബിസിനസുകാർക്ക് വളരെ വേഗത്തിൽ ആശയവിനിമയം നടത്തുവാൻ സഹായിക്കുന്ന തരത്തിലുള്ള പുതിയ ഫീച്ചറുകളുമായി വാട്ട്സ് ആപ്പ്. പുതിയ ഫീച്ചറുകളോടു കൂടിയ ബിസിനസ് വാട്ട്സ് ആപ്പ് ഉടൻ പുറത്തുവരുമെന്നു അധികൃതർ അറിയിച്ചു. പുതിയ ഫീച്ചറുകളുടെ പരീക്ഷണവിലയിരുത്തൽ പുരോഗമിച്ചുവരുകയാണ്. ചില പ്രശ്നങ്ങൾകൂടി പരിഹരിക്കാനുണ്ടെന്ന് കമ്പനി അറിയിച്ചു.

ജനങ്ങൾക്കു ബിസിനസുകാരുമായി വളരെ വേഗത്തിൽ ആശയവിനിമയം നടത്തുവാൻ പുതിയ ഫീച്ചറിലൂടെ സാധിക്കുമെന്നും കമ്പനി വ്യക്തമാക്കി.






# സ്മാർട്ട് സേവിങ്സ്

പണത്തെ സ്മാർട്ട് ആയി സംരക്ഷിക്കുന്നത് സംരംഭമോ, സ്ഥാപകരോ അല്ല, നല്ല ആശയങ്ങളാണ്.ബിസിനസ് രംഗത്ത് വെല്ലുവിളികളെ നേരിടാനുള്ള ചങ്കുറപ്പും, ലക്ഷ്യത്തിലെത്തുന്നതുവരെ പൊരുതാനുള്ള നിശ്ചയ ദാർഢ്യവുമാണ് ഒരു സംരംഭകന് അത്യാവശ്യം വേണ്ടത്

ഒക്ടോബർ 31 വേൾഡ് സേവിങ്സ് ഡേ ആയി ആചരിക്കുന്നു. ഈ ദിനത്തിൽ ചിന്തിക്കേണ്ട ഒരു കാര്യം ബിസിനസിൽ എങ്ങനെ പണം സേവ് ചെയ്യാം എന്നതാണ്. ഈ ചിന്ത എല്ലാ ബിസിനസുകാർക്കിടയിലും ഉണ്ട്. പണത്തെ സ്മാർട്ട് ആയി സംരക്ഷിക്കുന്നത് സംരംഭമോ, സ്ഥാപകരോ അല്ല, നല്ല ആശയങ്ങളാണ്. ഉയർന്ന വിദ്യാഭ്യാസം കൈവശമില്ലെങ്കിലും ഒരു ബിസിനസ് സംരംഭം തുടങ്ങാൻ സാധിക്കും. നമ്മുടെ രാജ്യത്തെ മിക്ക പ്രമുഖ വ്യവസായികളും ബിസിനസ്സുകാരുമെല്ലാം ബിസിനസ് സ്കൂളിൽ പഠിച്ചവരോ എംബിഎ ബിരുദധാരികളോ അല്ല. ഈ രംഗത്ത് പല വെല്ലുവിളികളും ഉണ്ടാകുമെങ്കിലും അത് നേരിടാനുള്ള ചങ്കുറപ്പും, ലക്ഷ്യത്തിലെത്തുന്നതുവരെ പൊരുതാനുള്ള നിശ്ചയ ദാർഢ്യവുമാണ് ഒരു സംരംഭകന് അത്യാവശ്യം വേണ്ടത്. സ്വന്തം ബിസിസിലെ പാഴ്ചെലവ് എന്തെന്നറിയാൻ കൃത്യമായ ഹോം വർക്ക് ചെയ്തിരിക്കണം. അതിനായി സംരംഭത്തിനുള്ളിൽ സർവേ നടത്താം. ചെലവുകളെ തരം തിരിക്കാം. അനാമത്ത് ചെലവുകളെ ആദ്യഘട്ടത്തിൽ തന്നെ ഒഴിവാക്കാം. ബിസിനസ് മോഡലിൽ മാറ്റം വരുത്തിയുള്ള സ്ട്രാറ്റജികൾ സ്വീകരിക്കാം. ഒരിക്കൽ ചെലവ് ചുരുക്കൽ നടപടി സ്വീകരിച്ചുവെന്നതിന്റെ പേരിൽ ബിസിനസിലെ ചെലവ് ചുരുങ്ങണമെന്നില്ല. അത് സംരംഭത്തിന്റെ സംസ്കാരമാകാൻ കൃത്യമായ ഫോളോ അപ്പും നിരന്തരമായ ഇടപെടലും അനിവാര്യമാണ്. ഉപഭോക്താവിൽ നിന്നും ലഭിക്കുന്ന പണത്തിന്റെ ഒരു വിഹിതം മാത്രമേ നിങ്ങളുടേതായിട്ടുള്ളൂ എന്ന് എപ്പോഴും ഓർമ്മിക്കുന്നത് കണക്കില്ലാത്ത ചിലവുകൾ അവസാനിപ്പിക്കാൻ സഹായിക്കും. ബിസിനസ് സംബന്ധമായ ചെലവുകൾ കഴിഞ്ഞുള്ള തുകമാത്രം സ്വന്തം ആവശ്യങ്ങൾക്കായി വിനിയോഗിക്കുക എന്നത് മറ്റൊരു വഴിയാണ്. നഷ്ടം വരുന്നത് വരുമാനത്തേക്കാൾ കൂടുതൽ ചെലവ് വരുമ്പോഴാണ്. അതിനാൽ റീറ്റെയ്ൽ ബിസിനസിൽ നിലനിൽക്കുന്നതിനും, വിജയിക്കുന്നതിനുമായി ചെലവുകൾ, വരുമാനത്തേക്കാൾ കുറയ്ക്കണം. എങ്ങനെ ഇത് സാധ്യമാകും? അതാണ് ചിന്തിക്കേണ്ടത്. വിൽക്കുന്ന സാധനങ്ങളുടെ വില വർധിപ്പിക്കുക എളുപ്പമല്ല, കാരണം വിപണിയിൽ നിലനിൽക്കുന്ന കടുത്ത മത്സരം അതിനെ പിന്തുണയ്ക്കില്ല.

വിൽക്കുന്ന ഉൽപ്പന്നങ്ങളുടെയും നൽകുന്ന സേവനങ്ങളുടെയും നിലവാരം കുറയ്ക്കുക എന്നതും സാധ്യമല്ല, കാരണം ഉപഭോക്താക്കൾക്ക് അത് സ്വീകാര്യമാവില്ല. പിന്നെ എന്ത് ചെയ്യാനാകും? ഈ അവസരത്തിലാണ് ചെലവ് ചുരുക്കൽ പദ്ധതികൾ ഫലപ്രദമാകുന്നത്. ഓരോ ദിവസത്തെയും നിങ്ങളുടെ സ്റ്റോക്കിന്റെയും മൊത്തം വിൽപ്പനയുടെയും അനുപാതം വിശകലനം ചെയ്ത് അതിനനുസൃതമായി സ്റ്റോക്ക് പരമാവധി കുറയ്ക്കുക. രണ്ടോ മൂന്നോ മാസത്തേക്ക് സ്റ്റോക്ക് കൈവശം വയ്ക്കുന്നത് പ്രതിവർഷ വരുമാനത്തിൽ ഏകദേശം 14 ശതമാനത്തിന്റെ ഇടിവുണ്ടാക്കും. ഇക്കാര്യത്തിൽ ടൊയോട്ട സ്വീകരിച്ച മാതൃക അനുവർത്തിക്കാവുന്നതാണ്. 'ജസ്റ്റ് ഇൻ ടൈം' എന്ന രീതിയാണ് അവർ പരീക്ഷിച്ചത്. അതനുസരിച്ച് അധികം സ്റ്റോക്കുകൾ കൈവശം വയ്ക്കാതെ ആവശ്യാനുസരണം മാത്രം സ്റ്റോക്കുകൾ എത്തിച്ച് പ്രവർത്തനമൂലധനത്തിലും സ്റ്റോക്കുകൾ സൂക്ഷിക്കുന്നതിനുള്ള

സ്ഥലത്തിന്റെയും മറ്റു വാടകയുടെയും ഇനത്തിലും കമ്പനിക്ക് ലാഭം ഉണ്ടാക്കി പണം സേവ് ചെയ്തു. ഈ രീതി തികച്ചും പ്രാവർത്തികമാക്കാൻ സാധിക്കുന്ന ഒരാൾക്ക് നഷ്ടത്തിലല്ലാതെ ബിസിനസ് മുമ്പോട്ട് കൊണ്ടുപോകാൻ സാധിക്കുന്നു. മറ്റുള്ളവരെ സമീപിച്ച് നിങ്ങളുടെ ഉൽപ്പന്നത്തെക്കുറിച്ച് പറഞ്ഞ് അത് വാങ്ങണമെന്ന് അഭ്യർത്ഥിക്കാൻ മടിയുള്ള ആളാണ് നിങ്ങളെങ്കിൽ ഏതൊരു ബിസിനസ് സംരംഭവും വിജയിപ്പിച്ചെടുക്കുക സാധ്യമല്ല.

വളർന്നു വരുന്ന ഏതൊരു കമ്പനിയെ സംബന്ധിച്ചും ശ്രമകരമായ ഒന്നാണ് തങ്ങളുടെ കസ്റ്റമർ റിലേഷൻസ് ശരിയാംവിധം നടത്തിക്കൊണ്ട് പോകുക, മാർക്കറ്റിംഗ് അനുബന്ധ കാര്യങ്ങളിൽ സജീവശ്രദ്ധ പുലർത്തുക, പണം നഷ്ടമാകാതെ സേവ് ചെയ്യുക എന്നതൊക്കെ. അതിനായി ചില മാർഗങ്ങൾ സ്വീകരിക്കാം.

**സ്മാർട്ടായ, എക്സ്പീരിയൻസ് ഇല്ലാത്തവരെ ജോലിക്കായി തിരഞ്ഞെടുക്കുക**

അനുഭവം എല്ലാം അല്ല, എക്സ്പീരിയൻസ് ഉള്ളവരെ തിരഞ്ഞെടുക്കുമ്പോൾ അവരുടെ ചിലവും അതിനനുസരിച്ച് കൂടും. ഇനി ചെയ്യേണ്ടത്, നിങ്ങൾ ഒരു സ്റ്റാഫിനു വേണ്ടി പരസ്യം കൊടുക്കുമ്പോൾ, വർഷങ്ങൾ എക്സ്പീരിയൻസ് ഉണ്ടായിരിക്കണം എന്നതിനു പകരം 'അടുത്ത കാലത്തായി ബിരുദം പൂർത്തിയാക്കിയവർ സമീപിക്കാനായി സ്വാഗതം ചെയ്യുക' ഒരു നിലവാര ശമ്പളം നൽകിക്കൊണ്ട് ധന നഷ്ടം മാറ്റിയെടുക്കാൻ ഇതു വഴി സാധിക്കും. പുതിയ സാങ്കേതികവിദ്യയിൽ ദിനംപ്രതി കാര്യങ്ങളെ ഉൾക്കൊള്ളാൻ കഴിയുന്ന ഫ്രഷ്മൈന്റഡ് ആയുള്ള സ്റ്റാഫുകൾ കമ്പനിയുടെ അസറ്റായിരിക്കും.

**ഇന്റേണുകളെ കണ്ടെത്തുക**

ബിസിനസ് സോഷ്യൽ മീഡിയ പ്രോഗ്രാം കെട്ടിപ്പടുക്കാൻ സഹായത്തിനായി പഠനം കഴിഞ്ഞിറങ്ങിയ മാർക്കറ്റിംഗ് ഇന്റേണുകളെ കണ്ടെത്തുക. അവരുടെ ഈ സമയത്തെ ഇന്റേൺ പ്രവർത്തനങ്ങൾ. ഫലപ്രാപ്തിയിൽ എത്തിക്കാൻ കൂടുതൽ പരിശ്രമങ്ങൾ നടത്തും. ഇത് കൂടുതൽ ബിസിനസ്സുകൾ നേടാനും ദ്രുതഗതിയിലുള്ള കമ്പനിയുടെ വളർച്ചയേയും സഹായിക്കും. മുഴുവൻ സമയ ജീവനക്കാരേക്കാളുമൊക്കെ ഇന്റേൺസുകളുടെ സഹായത്തോടെ, ശമ്പള ചിലവില്ലാതെ ജോലികൾ പൂർത്തിയാക്കാൻ ഇതിലൂടെ കഴിയും.

**വിപണനത്തിനുള്ള പങ്കാളിത്തം സൃഷ്ടിക്കുക**

വിപണനത്തിലുള്ള കൂട്ടായ പങ്കാളിത്തം ബിസിനസിൽ വരുമാനത്തെ സംരക്ഷിക്കാനും. ചിലവുകൾ കുറച്ച് വരവുകൾ കൂട്ടാനും പ്രവർത്തനത്തെ ഫലപ്രാപ്തിയിൽ എത്തിക്കാനും സഹായിക്കും.

ബന്ധങ്ങൾ സ്ഥാപിക്കാനും അത് നിലനിർത്താനും അതുവഴി ഉപഭോക്താവിന്റെ വിശ്വാസം സംരക്ഷിക്കാനും വിപണനത്തിലുള്ള പങ്കാളിത്തം വലിയ പങ്ക് വഹിക്കുന്നു.

**ഉപഭോക്താവിനെ അറിയുക**

നിങ്ങൾ അറിയണം, നിങ്ങളുടെ ഉപഭോക്താക്കൾ എന്താണ് ഇഷ്ടപ്പെടുന്നതെന്ന്, അവർ എങ്ങനെ പ്രതികരിക്കുന്നു, അവർക്കാവശ്യമുള്ളത്, അവർ അതിനായ് എന്തു ചെലവഴിക്കും. ഈ അറിവ് ബിസിനസിന്റെ വളർച്ചയാണ് ലക്ഷ്യം വെക്കുന്നത്.

**ഉപഭോക്താൾക്ക് ബോണസ്/ജീവനക്കാർക്കും**

ചില ആവശ്യകതകൾ പാലിക്കുന്ന ജീവനക്കാർക്ക് ബോണസ് വാഗ്ദാനം ചെയ്യുക. നിങ്ങളുടെ ഏറ്റവും വിശ്വസ്തരായ ഉപഭോക്താക്കൾക്ക് പ്രത്യേക ഡിസ്കൗണ്ട് അല്ലെങ്കിൽ മൂല്യവർദ്ധിത പാക്കേജുകൾ വാഗ്ദാനം ചെയ്യുന്നത് പ്രസ്ഥാനത്തോടുള്ള താല്പര്യത്തെ വർധിപ്പിക്കും.

## THE NEW RULES OF MARKETING & PR

**പുസ്തക പരിചയം**

- by David Meerman Scott




ഡേവിഡ് മീർമാൻ സ്കോട്ട്, ന്റെ ദ ന്യൂ റൂൾസ് ഓഫ് മാർക്കറ്റിംഗ് ആൻഡ് പി ആർ എന്ന പുസ്തകത്തിലൂടെ മാർക്കറ്റിംഗിനു വേണ്ടി സോഷ്യൽ മീഡിയയുടെ പങ്കിനെക്കുറിച്ച് നല്ലൊരു മുഖവുര നൽകുന്നു. 2015ൽ പുതുക്കിയിട്ടുള്ള സ്കോട്ടിന്റെ പുസ്തകം ഇന്നത്തെ സോഷ്യലിസ്റ്റ് മീഡിയ ട്രെൻഡുകളിലൂടെ കടന്നുപോകുന്നുണ്ട്. പഠനങ്ങളും ജീവിതരീതികളും ഉപയോഗിച്ച് ഡേവിഡ് മീർമാൻ സ്കോട്ട് മാർക്കറ്റിംഗിനെ വിജയത്തിലേക്ക് നയിക്കുന്ന ഏറ്റവും പുതിയ മികച്ച സമ്പ്രദായങ്ങളെപ്പറ്റി പറയുന്നു. ഡിജിറ്റൽ മാർക്കറ്റിംഗ് ടെക്നിക്കുകൾ നിരന്തരമായി മാറിക്കൊണ്ടിരിക്കുന്ന സാഹചര്യത്തിൽ സോഷ്യൽ മീഡിയയ്ക്ക് പ്രാധാന്യം നൽകേണ്ടതും സോഷ്യൽ മീഡിയയുടെ കാര്യക്ഷമമായ ഉപയോഗം എങ്ങനെ വ്യത്യാസപ്പെട്ടിരിക്കുന്നു എന്നതും ഒരു ഭാഗമാണ്. രണ്ടാമത്തെ ഭാഗം സോഷ്യൽ മീഡിയയുടെ വിവിധ ഉപകരണങ്ങളെക്കുറിച്ചും മാർക്കറ്റിംഗ്, പിആർ എന്നിവയെ എങ്ങനെ പിന്തുണയ്ക്കണമെന്നും ചർച്ച ചെയ്യുന്നു. പരമ്പരാഗത മാർക്കറ്റിംഗിൽ കുറുക്കു വഴികളിലൂടെ സംരംഭകന് നേരിട്ട് വിജയത്തിലേക്ക് എത്തിപ്പെടാൻ കഴിയുമെന്നതാണ് സ്കോട്ടിന്റെ ഏറ്റവും പ്രധാനപ്പെട്ട സന്ദേശം. ആമസോണിൽ ഈ പുസ്തകം 860 രൂപക്ക് ലഭിക്കും.

# tips n tricks




Adobe Page Maker-ൽ നിന്നും InDesign-ലേയ്ക്ക് മലയാളം Text നെ import ചെയ്യുന്നത് എങ്ങിനെയെന്ന് വിശദീകരിക്കുകയാണ് ഇവിടെ.



തയ്യാറാക്കിയത് TK Wilson



Adobe InDesign-ൽ മലയാളം type ചെയ്യുന്നത് എങ്ങിനെയെന്ന് മുൻപൊരു അദ്ധ്യായത്തിൽ പ്രതിപാദിക്കുകയുണ്ടായിട്ടുണ്ട്. എന്നാൽ InDesign വരുന്നതിനുമുൻപ് Page Maker ആയിരുന്നുവല്ലോ page layout-നും മറ്റും ഉപയോഗിച്ചിരുന്നത്. ഇപ്പോഴും ധാരാളം ആളുകൾ Page Maker ഉപയോഗിക്കുന്നുണ്ട്. ഇവർക്കൊക്കെ Page Maker files InDesign-ൽ open ചെയ്യേണ്ടതായിവരുന്നു. ഇതിനായി രണ്ടു മാർഗങ്ങളാണ് ഉള്ളത്.

1. InDesign CS6-ലോ അതിനുമുൻപുള്ള ഏതെങ്കിലും versions-ലോ Page Maker files open ചെയ്യാവുന്നതാണ്. എന്നാൽ paragraph styles, character styles, tracking, leading എന്നിവയൊന്നും InDesign-ൽ ചെയ്യുതുപോലെ കൃത്യമായി കിട്ടിക്കൊള്ളണമെന്നില്ല. ഇവയെല്ലാം പിന്നീട് InDesign-ൽ തന്നെ correct ചെയ്യേണ്ടതായി വരുന്നു. ഒരു തവണ Indesign-ൽ save ചെയ്യുകഴിഞ്ഞാൽ പിന്നെ latest versions-ൽ open ചെയ്യാവുന്നതാണ്. അല്ലെങ്കിൽ ഒരു .idml file ആയി save ചെയ്താലും latest versions-ൽ തുറക്കാവുന്നതാണ്.

2. Page Maker-ൽ നിന്നും text മാത്രം copy ചെയ്തതിന് ശേഷം അതിനെ 'Unicode' ആക്കി convert ചെയ്യുകയും അവിടെനിന്നും InDesign-ൽ paste ചെയ്യുകയും ചെയ്യുന്നതാണ് ഈ രീതി. ഇതിനായി ചില Online Unicode Converter Website-കളെ ആശ്രയിക്കാവുന്നതാണ്. ഇത്തരത്തിലുള്ള ഒരു web address ഇവിടെ കൊടുക്കുന്നു. lsgkerala.gov.in/unicode/. അത് open ചെയ്യുമ്പോൾ കാണുന്ന image-ഉം ഇവിടെ കൊടുക്കുന്നു (Pic-1. Yellow, Blue എന്നിവ കോളങ്ങൾ അറിയുന്നതിനുവേണ്ടി മാത്രം കൊടുത്തിരിക്കുന്നതാണ്). Page Maker-ൽ നിന്നും മലയാളം text copy ചെയ്തതിനുശേഷം ചിത്രത്തിൽ ആദ്യം കാണുന്ന കോളത്തിൽ (Yellow) paste ചെയ്യുക. തുടർന്ന് താഴെ 'convert' button click ചെയ്യുക. ഇപ്പോൾ വലതുവശത്തുള്ള കോളത്തിൽ (Blue) ഇതേ text പ്രത്യക്ഷപ്പെടുന്നു. ഇതാണ് convert ചെയ്യപ്പെട്ട unicode text. (ഇവിടെനിന്നും ഒരു Word Document ആയി ഇതിനെ save ചെയ്യാവുന്നതുമാണ്). ഈ text copy ചെയ്ത് InDesign-ൽ paste ചെയ്യുക. InDesign-ൽ ഇതിനെ മറ്റേതു Unicode Font-ലേക്കും മാറ്റാവുന്നതും ഇവിടെത്തന്നെ edit ചെയ്യാവുന്നതുമാണ്.




Pic 1




InDesign, Illustrator, Photoshop എന്നിവയുടെ മലയാളത്തിലുള്ള video tutorials കാണുന്നതിനായി താഴെ കാണുന്ന YouTube Channel, Facebook Page എന്നിവ സന്ദർശിക്കുക, subscribe ചെയ്യുക, അഭിപ്രായങ്ങൾ രേഖപ്പെടുത്തുക, share ചെയ്യുക.

tkwill2son@gmail.com www.youtube.com/c/WilsonKunjan
www.facebook.com/youwillearngraphicdesigning



# കാഴ്ചയ്ക്കുമപ്പുറം ഈ പെൺകരുത്ത്



കാഴ്ചക്കുമപ്പുറം ഒരു ലോകം അതാണ് ഫോട്ടോഗ്രഫി. വെള്ളം നിറച്ച ബൾബും ഫിലിമും ടോർച്ചും ഉപയോഗിച്ച് വെള്ളിത്തിര എന്ന അത്ഭുതം സൃഷ്ടിച്ച ആ ലൊടുക്കു വിദ്യയിലാണ് ക്യാമറയുടെ മനശാസ്ത്രം ഒളിഞ്ഞിരിക്കുന്നത്. വെള്ളം നിറച്ച ബൾബുകൾക്ക് മാറ്റം സംഭവിച്ചിരിക്കുന്നു, വല്ലഭന് പുല്ലും ആയുധമെന്ന് മനസിൽ ഉറച്ച് കൈയ്യിലുള്ള മൊബൈൽ ഫോൺ ക്യാമറയിൽ അതിന്റേതായ പരിമിതികൾ ഉൾകൊണ്ട് കാഴ്ചകൾ പകർത്തുവാൻ ശ്രമിച്ചു കൊണ്ടേയിരിക്കുന്ന കാലത്തിൽ നിന്നും വിരൽ തുമ്പു വരെ എത്തി നിൽക്കുന്നു സാധ്യതകൾ. ആൺവർഗം അടക്കി വാണിരുന്ന ഫോട്ടോഗ്രഫി മേഖല ഇനി ഒന്നിച്ചു പങ്കിടാം ക്യാമറക്ക് പിന്നിലെ പുരുഷ സാന്നിധ്യം സുപരിചിതമാണ് പക്ഷേ അതിപ്പോൾ ഈ പെൺ കൈകളിൽ ഭദ്രമാണ്. പിൻ ഹോൾ ക്യാമറ യുഗത്തിൽ നിന്നും ഡിജിറ്റൽ ക്യാമറാ യുഗത്തിലേക്കുള്ള മാറ്റം ഏറെ തൊഴിലവസരങ്ങളാണ് സൃഷ്ടിച്ചിരിക്കുന്നത്. ഫോട്ടോഗ്രാഫിയുടെ വിവിധ മേഖലകളിൽ തന്റേതായ കയ്യൊപ്പ് ചാർത്തിയ സ്ത്രീകൾ വിശേഷങ്ങൾ പങ്കുവെക്കുന്നു.









## ദീപ ജേക്കബ് (ഫാഷൻ ഫോട്ടോഗ്രഫർ)

ഫോട്ടോഗ്രഫിയുടെ മാസ്മരിക ലോകത്തേക്ക് ജീവൻ തുടിക്കുന്ന ചിത്രങ്ങളുടെ മാന്ത്രിക ചെപ്പുകൾ തുറന്ന് അനുഭവങ്ങളിൽ നിന്നും ഭാവനകളിൽ നിന്നും മനസ്സിൽ വരച്ചിടുന്ന രേഖാചിത്രങ്ങൾ ദീപയുടെ മാന്ത്രികവിരലുകളാൽ ജീവൻ തുടിക്കുന്ന മനോഹരദൃശ്യങ്ങളായി മാറുന്നു. ദീപയുടെ ക്യാമറ ഒപ്പിയെടുത്ത ചിത്രങ്ങളാണ് ചുവരുകളെ അലങ്കരിക്കുന്നത്. ബാങ്ക് ഉദ്യോഗസ്ഥനായിരുന്ന ഒ.ജെ. ചാക്കോയുടേയും മ്യൂസിക് ടീച്ചർ ആയിരുന്ന ലീല ജേക്കബിന്റെയും മൂത്ത മകളായി ജനിച്ചു. അരുൺ സി അലക്സ് എന്ന സോഫ്റ്റ്വെയർ എഞ്ചിനീയറുടെ പത്നി ഇപ്പോൾ മിമിയുടെയും അപ്പുവിന്റെയും അമ്മയാണ്. ബോസ്റ്റണിൽ നിന്നും 45 മൈലുകളകലെ ന്യൂഹാമ്പ്ഷയറിലെ നാഷ എന്ന സ്ഥലത്ത് താമസിക്കുന്നു. ബോസ്റ്റണിന്റെ ഭംഗിയെ ക്യാമറക്കുള്ളിലേക്ക് ഒപ്പിയെടുക്കുകയാണ് ദീപയുടെ ഇപ്പോഴത്തെ വിനോദം. ദൃശ്യകലയുടേതായ യാതൊരു കോഴ്സുകളും പഠിക്കാതെ സ്വന്തമായ് സ്വായത്തമാക്കിയ ഈ കഴിവ് ദീപയെ കൊണ്ടെത്തിച്ചത് ഫാഷൻ ഫോട്ടോഗ്രഫി രംഗത്തേക്കാണ്. എന്റെ ജീവിതവുമായി അടുത്തു നിൽക്കുന്ന ഒരു കഥ കണ്ടെത്തിയാൽ ഷോർട്ട് ഫിലിം ചെയ്യണം എന്ന് ആഗ്രഹിച്ചിരുന്നു. അങ്ങനെയാണ് NEMA ഷോർട്ട് ഫിലിം മത്സരത്തിൽ ഒരു കൈ നോക്കിയത്. പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് കെച്ചപ്പ് എന്ന ഷോർട്ട് ഫിലിം ചെയ്തു. സ്വപ്നങ്ങൾ കാ

ണാൻ ഇഷ്ടം ഉള്ള മീനു എന്ന അമേരിക്കൻ വീട്ടമ്മയുടെ മാന്ത്രിക കഥയുടേയും അത് വരുത്തി വെച്ച അബദ്ധങ്ങളുടെയും രസകരമായ കൂട്ട് ആണ് കെച്ചപ്പ് എന്ന ഷോർട്ട് ഫിലിം. അതു മാത്രമല്ല കഥ, തിരക്കഥ, എഡിറ്റിങ് എന്നു തുടങ്ങി കെച്ചപ്പിനോട് അനുബന്ധിച്ച എല്ലാ കാര്യങ്ങളും കൈപിടിയിലൊതുക്കി ഒന്നാം സ്ഥാനം കരസ്ഥമാക്കി. അതിൽ നിന്നു ലഭിച്ച പ്രചോദനമാണ് കരിയറിലേക്കുള്ള സ്വപ്ന വാതിൽ തുറക്കാൻ ദീപയെ സഹായിച്ചത്. ഏതു ഫോട്ടോയ്ക്കും ആസ്വാദകന്റെ കണ്ണിലൂടെയാണ് സൗന്ദര്യം കൈവരുന്നത്. തന്റെ ചിത്രങ്ങളുടെയെല്ലാം അവസാന വാക്ക് അരുണിന്റേതാണ്. രാജാരവിവർമ്മ ചിത്രങ്ങളോടുള്ള ഇഷ്ടം അവയൊക്കെ പുനസൃഷ്ടിക്കാൻ ഫോട്ടോഗ്രഫിയിലൂടെ ദീപയ്ക്ക് സാധിക്കുന്നുണ്ട്. പ്രിയ ചിത്രമെന്ന പേരിൽ മനസിൽ ഇടം നേടിയ ഒന്നാണ് camouflage. ദീപ എന്ന വീട്ടമ്മ സന്തുഷ്ടയാണ് എല്ലാ കാര്യത്തിലും പിന്തുണയുമായി അരുണും അപ്പുവും മിമിയും കൂടെയുണ്ട്.



ദീപ ജേക്കബ്



# നിഷ മേനോൻ (കഥകളി ഫോട്ടോഗ്രഫർ)

പാതിവെളിച്ചത്തിൽ അകമുറിയിലെ ആട്ടവിളക്ക് കൊളുത്തിയ അരങ്ങിനു മുൻപിൽ ഹസ്ത മുദ്രകളിലൂടെയും മുഖ ഭാവങ്ങളിലൂടെയും നളനും ദമയന്തിയും കൃഷ്ണനും രാമനുമൊക്കെ ആടിത്തിമിർക്കുമ്പോൾ ആ കാഴ്ചകളൊക്കെയും ക്യാമറക്കണ്ണിലൂടെ കാണുകയാകും ഈ അയ്യന്തോളുകാരി. അടുക്കളയിൽ നിന്നു അരങ്ങത്തേക്ക് വന്ന പെൺകൊടി. പതിവ് നടവഴികളിൽ നിന്നൊക്കെയകന്നു ക്ഷേത്രവും ഉത്സവങ്ങളും കഥകളിയുമൊക്കെ ആസ്വദിച്ച് ജീവിക്കുന്ന ഫോട്ടോഗ്രാഫറാണ് നിഷ മേനോൻ ചെമ്പകശ്ശേരി. കലയോടുള്ള സ്നേഹമാണ് കലാരൂപങ്ങൾക്ക് പിന്നാലെ ക്യാമറയുമായി സഞ്ചരിക്കാൻ പ്രേരിപ്പിച്ചത്. ക്ഷേത്രവും ഉത്സവങ്ങളും മേളങ്ങളും കച്ചേരിയുമൊക്കെ കണ്ടുവളർന്നൊരു ബാല്യമായിരുന്നതുകൊണ്ടാവാം കാഴ്ചയുടെയും സംഗീതത്തിന്റെയുമൊക്കെ ലോകത്തിലൂടെയൊരു ജീവിതം ആഗ്രഹിച്ചിരുന്നത്. നന്ദകുമാർ മേനോന്റെയും പാർവതിയുടെയും മകളായ നിഷക്ക്, കുട്ടിക്കാലം തൊട്ടേ സംഗീതത്തിലും കഥകളിയിലുമൊക്കെയായിരുന്നു കമ്പം. ക്ഷേത്രകലകളോടും ഉത്സവങ്ങളോടുമൊക്കെ ഇഷ്ടം തോന്നിക്കുന്നത് അമ്മയിലെ സാഹിത്യവാസനയായിരുന്നു. അമ്മയാണ് അക്ഷരങ്ങളെയും കലകളെയും സ്നേഹിക്കാൻ പഠിപ്പിക്കുന്നത്.



നിഷ മേനോൻ

എന്നാലിപ്പോൾ ജീവാത്മാവ് പോലെ കരുതുന്ന കഥകളിയ്ക്ക് പിന്നാലെയാണ് യാത്രകൾ. കഥകളി ചിത്രങ്ങൾ പകർത്തുന്നതിനെക്കാൾ വലിയ സന്തോഷം വേറൊന്നുമില്ല. വെറുതെ ക്യാമറയ്ക്കുള്ളിലാക്കുക മാത്രമല്ല അതൊക്കെയും സൂക്ഷിച്ച് വയ്ക്കുന്നുമുണ്ട്. വല്ലപ്പോഴും ആ ചിത്രങ്ങളുടെ പ്രദർശനവുമൊരുക്കാറുണ്ട്. ചെറുത്തുരുത്തിയിലെ കലാമണ്ഡലത്തിലായിരുന്നു കഥകളി ചിത്രങ്ങളുടെ പ്രദർശനമൊരുക്കിയത്. നിള ദേശീയ നൃത്തസംഗീതോത്സവത്തിനോടനുബന്ധിച്ചായിരുന്നു കലാമണ്ഡലത്തിലെ കൂത്തമ്പലത്തിൽ പ്രദർശനം സംഘടിപ്പിച്ചത്. ഏതാണ്ട് നാൽപ്പതിലേറെ കഥകളി ചിത്രങ്ങളായിരുന്നു. രണ്ട് വർഷങ്ങൾക്കുള്ളിൽ എടുത്ത ചിത്രങ്ങളാണ് ഇവിടെ പ്രദർശനത്തിൽ ഉൾപ്പെടുത്തിയത്. കഥകളിയും വേഷങ്ങളും വേഷപ്പകർച്ചകളുമൊക്കെ പരിചയപ്പെടുത്തുകയാണിവിടെ. ഗോപിയാശാനും കലാമണ്ഡലം കൃഷ്ണകുമാറിന്റെയുമൊക്കെ അപൂർവ്വദൃശ്യങ്ങളാണിവിടെ വിരുന്നൊരുക്കിയത്. പതിനായിരത്തിലേറെ ചിത്രങ്ങൾ ശേഖരത്തിലുണ്ട്. കഥകളി ചിത്രങ്ങളാണേറെയും, ഫോട്ടോഗ്രഫി രംഗത്ത് ഏറെ വർഷങ്ങളുടെ കഥയൊന്നും പറയാനില്ല നിഷക്ക്. ഏതാണ്ട് മൂന്നു വർഷം മുൻപാണ് ചിത്രങ്ങളൊക്കെ എടുത്തു തുടങ്ങുന്നത്. കഥകളിയിൽ താടി വേഷത്തോടുള്ള ഇഷ്ടത്തിനു പിന്നിൽ ചമയ കൂട്ടുകളുടെ ഭംഗിയാണ്. ഇനിയും കൂടുതൽ ഫോട്ടോ പ്രദർശനങ്ങൾ ഒരുക്കണമെന്നാണ് ആഗ്രഹിക്കുന്നതെന്നും നിഷ. ഇനിയുമേറെ സ്വപ്നങ്ങൾ. പിന്നീട് നാട്ടിലെത്തിയതോടെ എഴുത്തും ഫ്രീലാൻസ് ജേണലിസവും നാടകവുമൊക്കെയായി കൂട്ട്. ദൂരദർശനിലും പരിപാടികൾ ചെയ്തിട്ടുണ്ട്, എല്ലാത്തിനും അനിൽകുമാറിന്റെ പൂർണപിന്തുണയുണ്ട്. ഒരു മകനാണുള്ളത് അഞ്ചാംക്ലാസുകാരൻ കൃഷ്ണാനന്ദ്. ഇനിയുമേറെ ആഗ്രഹങ്ങളും മോഹങ്ങളുമായ് അരങ്ങ് കൈയ്യടക്കാനുള്ള ശ്രമത്തിലാണ് നിഷ.











അപർണാ പുരുഷോത്തമൻ

# അപർണാ പുരുഷോത്തമൻ
## (വൈൽഡ് ലൈഫ് ഫോട്ടോഗ്രഫർ)

ഇന്ത്യയിലെ തന്നെ ആദ്യത്തെ വനിതാ വൈൽഡ്‌ലൈഫ് ഫോട്ടോഗ്രഫറായ രാധികാ രാമസ്വാമിയുടെ ജീവിതമായിരുന്നു പ്രചോദനം. ജോലി ഉപേക്ഷിച്ച് വൈൽഡ് ലൈഫ് ഫോട്ടോഗ്രഫിയിലേക്ക് തിരിഞ്ഞ ഒരു പ്രതിഭയായിരുന്നു രാധിക. അപർണ്ണയുടെ മനസു നിറയെ ഇതായിരുന്നു, വീട്ടമ്മ എന്ന റോളിൽ നിന്നു ഒരു ചെയ്ഞ്ച്, അതും വൈൽഡ്‌ലൈഫ് ഫോട്ടോഗ്രഫിയിലേക്ക്. കുടുംബത്തിന്റെ പിന്തുണ കൂടിയായപ്പോൾ കോട്ടയംകാരി ഫിസിക്സ് അധ്യാപിക കാടു കേറാൻ ഒരുങ്ങി. ഭർത്താവ് അശോക് കെ. എസ്.ഇ ബിയിൽ അസി. എൻജിനീയറായിരുന്നു. ഷോളയാറിൽ കാടിനു നടുക്കുള്ള പവർ ഹൗസിലാണ് അദ്ദേഹത്തിന് ജോലി അതും ഒരു അനുകൂല ഘടകമാമായിരുന്നു. അക്കാലത്ത് പെയിന്റിങ്ങിൽ വലിയ താത്പര്യമായിരുന്നു. ചിത്രങ്ങളെടുത്താൽ അതേപോലെ പെയിന്റ് ചെയ്യാമെന്ന് പറഞ്ഞ് ആദ്യ വിവാഹ വാർഷികത്തിനു ഭർത്താവ് ക്യാമറ സമ്മാനിച്ചു. വാങ്ങിയതല്ലേ എന്നോർത്ത് കണ്ണിൽ കാണുന്നതെല്ലാം ഞാൻ ക്യാമറയിൽ പകർത്തിക്കൊണ്ടേയിരുന്നു. പക്ഷേ അതൊന്നുമല്ലായിരുന്നു ചിത്രങ്ങൾ എന്ന് അറിവായിരുന്നു ആദ്യ തുടക്കം. ഏത് പക്ഷിയുടെ ചിത്രം എടുത്താലും ആഴത്തിൽ മനസ്സിലാക്കാനും നോട്ടുകൾ എഴുതി സൂക്ഷിക്കാനും തുടങ്ങി. ഇതോടെയാണ് ഫോട്ടോഗ്രഫി കുറച്ചുകൂടി സീരിയസായി എടുക്കണമെന്ന് തോന്നിയത്. അങ്ങനെകുറച്ചുകൂടി നല്ലൊരു ക്യാമറ വാങ്ങി. ക്യാമറ വാങ്ങിയ ശേഷം ചിത്രങ്ങൾ എടുക്കുന്നതിനായി ഷോളയാർ മുതൽ വാൽപ്പാറയിലെ ആളിയാർ ഡാം വരെ ഞങ്ങൾ ഒരു ബൈക്ക് യാത്ര നടത്തി. അതിനിടയിൽ അതുവരെ കാണാത്ത ഒരു ജീവിയുടെ ഫോട്ടോ കിട്ടി വളരെ അശ്രദ്ധമായി അതിന്റെ രണ്ടുമൂന്ന് ക്ലിക്കുകൾ എടുത്തു. തിരിച്ചെത്തിയശേഷം ആ ജീവി ഏതാണെന്ന് അറിയാൻ വല്ലാത്ത കൗതുകം തോന്നി. കൊച്ചിൻ റിഫൈനറിയിൽ ജോലി ചെയ്യുന്ന ബിജോയ് എന്ന സുഹൃത്തിന് ഇതിന്റെ ചിത്രം അയച്ചുകൊടുത്തു. ഫോട്ടോഗ്രഫർ കൂടിയായ അദ്ദേഹം ഇതുകണ്ട് അദ്ഭുതത്തോടെ പറഞ്ഞു ടീച്ചറേ, നിങ്ങൾ ഭയങ്കര ലക്കിയാണ്. കാലങ്ങളായി വന്യജീവി ഫോട്ടോഗ്രഫേഴ്സിന്റെ സ്വപ്നമാണിത്. ഐ.യു.സി.എൻ. റെഡ്‌ലിസ്റ്റിൽപ്പെട്ട നീലഗിരി മാർട്ടിൻ എന്ന അപൂർവ സ്പീഷീസ് ആണിത്. കേരളത്തിൽ രണ്ടുപേർ മാത്രമേ അതിന്റെ ചിത്രമെടുത്തിട്ടുള്ളൂ. ഒന്ന് എൻ.എ നസീറാണ്. രണ്ടാമത്തേത് ഇതും. ആ ചിത്രം പിറ്റേന്നത്തെ പത്രങ്ങളിലെല്ലാം അച്ചടിച്ചുവന്നിരുന്നു. അപൂർവ മരനായയെ ഷോളയാറിൽ കണ്ടെത്തി എന്നായിരുന്നു. ആ സമയത്തു തന്നെ ലളിതകലാ അക്കാദമി നടത്തിയ മത്സരത്തിൽ ഞാനെടുത്ത ഒരു ചിത്രം മികച്ച ചിത്രമായി തിരഞ്ഞെടുക്കുകയും ചെയ്തു. ഒരു അരണയുടെ ചിത്രമായിരുന്നു അത്. ദക്ഷിണേന്ത്യയിലെ ഒട്ടുമിക്ക കാടുകളും കയറിക്കഴിഞ്ഞു. ഏറ്റവും ഇഷ്ടം മൂങ്ങകളുടെ ഫോട്ടോ എടുക്കാനാണ്. ഇവയെ കണ്ടു പിടിക്കാൻ ഏറെ ബുദ്ധിമുട്ടാണ് അതുകൊണ്ട് തന്നെയാണ് കൂടുതൽ എക്സൈറ്റ്മെന്റും. ഒരുപാട് വെറൈറ്റി കേരളത്തിലുണ്ട്.

തട്ടേക്കാടാണ് മൂങ്ങകൾ ഏറ്റവും കൂടുതൽ ഉള്ളത്. 2012 ൽ, വാത്മീകം എന്ന പേരിൽ കോട്ടയത്തെ ലളിതകലാ അക്കാദമി ഹാളിൽ ഒരു എക്സിബിഷൻ നടത്തിയിരുന്നു. വനസംരക്ഷണത്തിന്റെ ആവശ്യം ബോധ്യപ്പെടുത്തുന്ന ചിത്രങ്ങളാണ് പ്രദർശിപ്പിച്ചത് കാട് തരുന്നത് സുരക്ഷിതത്വമാണ് ഭയമല്ല, അപർണ്ണ പറയുന്നു.

# അനിജ ജലൻ (വെഡിംങ് ഫോട്ടോഗ്രഫർ)



അനിജ ജലൻ

സ്ത്രീ സമത്വ തുടക്കങ്ങളിൽ മറ്റൊന്ന്. നാട്ടുകാരുടേയും വീട്ടുകാരുടേയും ആശങ്കകൾക്ക് അവധി കൊടുത്ത്, അനിജ തന്റെ സ്വപ്നങ്ങൾക്ക് ചിറകു പിടിപ്പിച്ച് പറക്കാൻ തുടങ്ങിയിട്ടിപ്പോൾ ആറേഴു വർഷങ്ങൾ പിന്നിടുന്നു. താൻ കയ്യടക്കാൻ ആഗ്രഹിക്കുന്ന മേഖലയെക്കുറിച്ചും ഫോട്ടോഗ്രഫിയിൽ തനിക്കുള്ള മികവിനെ കുറിച്ചും ആ പെൺകുട്ടിക്ക് യാതൊരു വിധ ശങ്കകളും ഉണ്ടായിരുന്നില്ല. തന്റേതായ പേരിൽ എന്തെങ്കിലും ചെയ്യണം എന്ന ചിന്തയാണ് അനിജ ജലൻ എന്ന കൊച്ചിക്കാരിയെ ഇവിടെത്തിച്ചത്. അവിചാരിതമായെത്തിയ വെഡിങ് ഫോട്ടോഗ്രഫി രംഗത്ത് ഒരു പെൺകുട്ടിയുടേതായ യാതൊരു ബന്ധനങ്ങളു









മില്ലാതെ തിരക്കുപിടിച്ച് ഓടിനടക്കുന്നു അനിജ. ബിരുദപഠനത്തിനിടയ്ക്കാണ് ക്യാമറയോട് ഇഷ്ടം തോന്നുന്നത്. ഡിസൈനിങ്, ഫാഷൻ, ഫൊട്ടോഗ്രഫി, അഡ്വർടൈസിങ് എന്നീ മേഖലകളിൽ ഒരു കൈ നോക്കിയിട്ടാണ് ഫോട്ടോഗ്രഫിയിലേക്ക് തിരിഞ്ഞത്. ഒരു തരത്തിൽ മഞ്ജു വാര്യർ വലിയ ഒരു പ്രചോദനമാണ്. പണ്ട് കുട്ടികൾ എല്ലാം തന്നെ ഒരു പ്രായം കഴിയുമ്പോൾ വീടിനുള്ളിലേക്ക് ഒതുങ്ങുന്നു. പക്ഷേ ഇവിടെ അനിജയുടെ കാര്യം നേരെ തിരിച്ചാണ് ഇപ്പോഴും ആക്റ്റീവാണ് അനിജ 'ഓൾവൈസ് ചിയർഫുൾ ഗേൾ'.അനിജക്ക് പ്രൊഫഷൻ മാത്രമല്ല ഫോട്ടോഗ്രഫി ഒരു പാഷനാണ്. അപ്പോൾ പിന്നെ എന്തുകൊണ്ട് വെഡിങ് ഫോട്ടോഗ്രഫി എന്നത് ഗൗരവമായി കണ്ടു കൂടാ എന്ന ചിന്തയായി. ഫോട്ടോഗ്രഫി ചെയ്യുന്ന ചില സുഹൃത്തുക്കളുടെ സഹായത്തോടെ വെഡിങ് ഫോട്ടോഗ്രഫിയിൽ സജീവമായി. തന്റെ സുഹൃത്തുമായി ചേർന്ന് അനിജ കൊച്ചി ആസ്ഥാനമായി പുരുഷന്മാർ ഫോട്ടോഗ്രഫി ചെയ്യുന്ന വെക്റ്റർഷേഡ്സ് എന്ന വിഭാഗവും വനിതകൾ മാത്രം ഉൾപ്പെടുന്ന വിവാ ബ്രൈഡ്സ് എന്ന വിഭാഗവും ആരംഭിച്ചു. ഇപ്പോഴത്തെ കല്ല്യാണങ്ങൾക്ക് വധുവിന്റെ വീട്ടുകാർക്ക് ലേഡി ഫോട്ടോഗ്രഫർ വരുന്നതിനോട് കൂടുതൽ താല്പര്യം. വനിതാ ഫോട്ടോഗ്രഫർമാരുടെ അടുത്ത് വധു കുറേകൂടി കംഫർട്ടബിൾ ആണ്. ഒരിക്കൽ തിരുവനന്തപുരത്ത് കല്യാണവർക്ക് കിട്ടി. കുറേ സെലിബ്രിറ്റികൾ ആ വിവാഹത്തിൽ പങ്കെടുത്തിരുന്നു. എല്ലാവരെയും കണ്ട് അമ്പരന്നിരിക്കുമ്പോഴാണ് ഒരാൾ എന്നെ നോക്കുന്നത് ശ്രദ്ധിച്ചത്, മുകേഷേട്ടനാണത് ചിരിച്ചുകൊണ്ട് അരികിലെത്തിപരിചയപ്പെട്ടു, കല്യാണഫോട്ടോയെടുക്കുന്ന വനിതയെ പരിചയപ്പെടാൻ വന്നതാണ് അദ്ദേഹം. ഈ പ്രൊഫഷൻ അത്ര പ്രധാനപ്പെട്ടതാണ് അതാണ് ഒരു പെൺകുട്ടിയായ ഫോട്ടോഗ്രഫറോട് ബഹുമാനം തോന്നുന്നത് എന്ന ഫ്രണ്ടിന്റെ വാക്കും കൂടി കേട്ടപ്പോൾ ഇത് സീരിയസ് ആക്കിയാലെന്താ എന്ന ചിന്ത കൂടി വന്നു. മലബാർ പോലുള്ള മേഖലകളിൽ കൂടുതൽ വിവാഹങ്ങളിലും ആളുകൾ ആവശ്യപ്പെടുന്നത് വനിത വെഡിങ് ഫോട്ടോഗ്രഫർമാരെയാണ്. ഫോട്ടോഗ്രഫി മേഖലയിൽ ഇപ്പോൾ ഒരുപാടു മാറ്റങ്ങൾ വന്നുതുടങ്ങിയിട്ടുണ്ട്. ഒരുപാടുപേർ ആൺ പെൺവ്യത്യാസമില്ലാതെ ക്യാമറയുമായി ഓടിനടക്കുന്നു. അമ്മ രാധയും എംബിഎ വിദ്യാർഥിയായ അനിയൻ അരുൺ കുമാറും ഉൾപ്പെടുന്ന കുടുംബത്തിൽ നിന്നും പൂർണ്ണപിന്തുണയാണ് അനിജയ്ക്ക് ലഭിക്കുന്നത്. ക്യാമറയ്ക്കു പിന്നിലും വളയിട്ട കൈകളുടെ കിലുക്കം ഇപ്പോൾ സുപരിചിതമാണ്. വനിതാ ഫോട്ടോഗ്രഫിയിൽ തന്റേതായ ഒരു ബ്രാൻഡ് സൃഷ്ടിക്കുക എന്നതാണ് അനിജയുടെ ഒരേയൊരു ലക്ഷ്യം ●

സിയ വെട്ടിക്കൽ

# സിനിമാട്ടോഗ്രാഫി പഠിക്കാം

രാജ്യത്തെ പ്രമുഖ സ്ഥാപനങ്ങളായ പുനെയിലെ ഫിലിം ആൻഡ് ടെലിവിഷൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇന്ത്യ,സിനിമാട്ടോഗ്രാഫിയിൽ മൂന്നുവർഷത്തെ പി.ജി ഡിപ്ലോമ കോഴ്സ് ബിരുദധാരികൾക്കായി നടത്തുന്നുണ്ട്. ദേശീയതലത്തിൽ നടത്തുന്ന അഭിരുചി പരീക്ഷ,ഇന്റർവ്യൂ എന്നിവയുടെ അടിസ്ഥാനത്തിലാണ് തെരഞ്ഞെടുപ്പ് (www.ftiindia.com).

കൊൽക്കത്തയിലെ സത്യജിത്റേ ഫിലിം ആൻഡ് ടെലിവിഷൻ ഇൻസ്റ്റിറ്റ്യൂട്ടിലും ബിരുദധാരികൾക്ക് സിനിമാട്ടോഗ്രഫി സ്പെഷലൈസേഷനായി മൂന്നു വർഷത്തെ പി.ജി. ഡിപ്ലോമ ഇൻ സിനിമാ കോഴ്സ് പഠിക്കാം. എൻട്രൻസും ഇന്റർവ്യൂവും വഴിയാണ് തെരഞ്ഞെടുപ്പ്. (wwws.rfti.ac.in) സിനിമാട്ടോഗ്രഫിയിൽ രണ്ടുവർഷത്തെ പി.ജി ഡിപ്ലോമ പഠനത്തിന് മുംബൈയിലെ വിസ്ലിങ് വുഡ്സ് ഇന്റർനാഷനൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഫിലിം ആൻഡ് മീഡിയ അവസരം നൽകുന്നുണ്ട്. കോട്ടയം ചങ്ങനാശ്ശേരിയിലെസെന്റ് ജോസഫ് കോളജ് ഓഫ് കമ്യൂണിക്കേഷനിൽ സിനിമ ആൻഡ് ടെലിവിഷനിൽ എം.എ കോഴ്സും കൊൽക്കത്തയിലെ ജാദവ്പുർ യൂണിവേഴ്സിറ്റിയിൽ സിനിമസ്റ്റഡീസിൽ മാസ്റ്റേഴ്സ് ഡിഗ്രി കോഴ്സ് നടത്തിവരുന്നു. ഫിലിം ഇൻഡസ്ട്രിയിൽ തൊഴിൽ ആഗ്രഹിക്കുന്നവർക്ക് ഈ കോഴ്സുകൾ നല്ലതാണ്. കൊച്ചിയിലെ അമൃതസ്കൂൾ ഓഫ് ആർട്സ് ആൻഡ് സയൻസും തിരുവനന്തപുരത്തെ സെന്റർ ഫോർ ഡെവലപ്മെന്റ് ഓഫ് ഇമേജിങ് ടെക്നോളജിയും (സി.ഡിറ്റ്) വിഷൽ മീഡിയയിലും വിഡിയോ പ്രൊഡക്ഷനിലുമൊക്കെ പഠനപരിശീലനങ്ങൾ നൽകിവരുന്നു.ന്യൂഡൽഹിയിലെ ജാമിയ മില്ലിയ ഇസ്ലാമിയ്യയുടെ മാസ് കമ്യൂണിക്കേഷൻ റിസർച്ച് സെന്റർ, ചെന്നൈയിലെ അണ്ണാ യൂണിവേഴ്സിറ്റി ഓഡിയോ വിഷൽ റിസർച്ച് സെന്റർ, പുനെയിലെ സിംബയോസിസ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മാസ് കമ്യൂണിക്കേഷൻ, നോയിഡയിലെ ഏഷ്യൻ അക്കാദമിക് ഓഫ് ഫിലിം ആൻഡ് ടെലിവിഷൻ എന്നിവിടങ്ങളിലും വിഡിയോടെലിവിഷൻ പ്രൊഡക്ഷനിലും മറ്റും പഠന പരിശീലനങ്ങൾ നൽകുന്നുണ്ട്. ചെന്നൈയിലും തിരുവനന്തപുരത്തുമുള്ള എൽ.വി. പ്രസാദ് ഫിലിം ആൻഡ് ടെലിവിഷൻ അക്കാദമിയിലും തിരുവനന്തപുരം കഴക്കൂട്ടത്തിനടുത്ത് കിൻഫ്ര പാർക്കിലുള്ള രേവതി കലാമന്ദിർ ഫിലിം അക്കാദമിയിലും സിനിമാട്ടോഗ്രഫിയിൽ പി.ജി ഡിപ്ലോമ കോഴ്സിൽ പരിശീലനം നൽകുന്നുണ്ട്.

### തൊഴിൽസാധ്യതകൾ

സിനിമാട്ടോഗ്രഫി പഠിച്ചിറങ്ങുന്നവർക്ക് സിനിമ, ടെലിവിഷൻ മേഖലകളിൽ തൊഴിൽസാധ്യതകൾ ഏറെയാണ്. വൈദഗ്ധ്യം തെളിയിക്കുന്നവർക്ക് സിനിമാ നിർമാണ മേഖലയിൽ ഛായാഗ്രാഹകരാകാം. ഉയർന്ന യോഗ്യത നേടുന്നവർക്ക് ഫിലിം ടെലിവിഷൻ ഇൻസ്റ്റിറ്റ്യൂട്ടുകളിൽ ആകർഷകമായ ശമ്പളനിരക്കിൽ ഫാക്കൽറ്റിയാകാം.



# ചിങ്ങപ്പുലരി

ഓണത്തിന്റെ പഴമ പുതുതലമുറയിലേക്ക് പരിചയപ്പെടുത്താനായി നൂറനാട് രാമചന്ദ്രൻ സംവിധാനം ചെയ്ത വീഡിയോ ആൽബമാണ് ചിങ്ങപ്പുലരി, ശബരി മീഡിയ പ്രൊഡക്ഷൻസിന്റെ ബാനറിൽ നിർമിച്ച ഈ ആൽബത്തിന്റെ ഗാനരചന നിർവഹിച്ചത് അരുൺ കൊടുമൺ ആണ്. ഹരീഷ് ശ്രീഹരിയാണ് സംഗീത സംവിധായകൻ. അനുവി.സുദേവ് വൈശാഖി. പി.ബി എന്നിവരാണ് ഗായകർ. ജോമോൻ, രാഹുൽരാജ്, ബിജു, വിനു, രാഹുൽകുട്ടൻ, ജിനീഷ്, ഷാജി, സന്തോഷ്, ദേവനന്ദ, ദേവകൃഷ്ണ, അഞ്ജലി, സംഗീത, ആശാരാജ്, ശ്വേത, സുരേഷ് എന്നിവരാണ് അഭിനേതാക്കൾ. നെടുമൺകാവ്, നൂറനാട്, കൊല്ലം എന്നിവടങ്ങളിലായിരുന്നു ചിത്രീകരണം. ഛായാഗ്രഹണം: ഡെറിൻ ഡിസ്കവറി, കൊറിയോഗ്രാഫർ:ശ്വേത, പി.ആർ.ഒ: റഹിം പനവൂർ, സഹ സംവിധാനം: അശ്വഘോഷ്, അരുൺ റ്റി.നായർ, ഷാജി കൊടുമൺ, കലാസംവിധാനം: ജിനീഷ് പീലി, സുമേഷ് പത്തനാപുരം. കോ-ഓർഡിനേറ്റർ: സുരേഷ് പത്തനംതിട്ട, ഒർക്കസ്ട്ര: മുരളി പുനലൂർ, മിക്സിംഗ്, മാസ്റ്ററിംങ്: ലോയ്ഡ് കെ.ജെ., റെക്കോർഡിംഗ്: ശലഭം മീഡിയ, അടൂർ.

-റഹിം പനവൂർ

---

# കാന്താരം



കേരളത്തിന്റെ അതിർത്തി കടന്ന് കുറച്ച് ദൂരം ചെന്നപ്പോഴാണ് എനിക്ക് മനസ്സിലായത് എന്നെ ആരോ പിൻതുടരുന്നു. വണ്ടിയിൽ ആരൊക്കെ ഉണ്ട് ഈ സന്ദേശം മറ്റു പലർക്കും കൈമാറിക്കൊണ്ടിരിക്കുന്നു. കുറച്ച് ദൂരം കഴിഞ്ഞപ്പോൾ ഒരു ലോറി പാഞ്ഞു വന്ന് എന്റെ കാറിൽ ഒരൊറ്റ ഇടി....

അതേ കേരളം വിട്ടാൽ ഇത്തരം ആക്സിഡന്റ് മനപൂർവ്വം ക്രിയേറ്റു ചെയ്യുന്ന സംഘം ഒരുപാടാണ്. ഇത് നാം സാധാരണ ആക്സിഡന്റ് എന്നു പറഞ്ഞ് പോകാറാണ് പതിവ് എന്നാൽ അതല്ല ഇതിനു പിന്നിൽ ഒരു വമ്പൻ റാക്കറ്റ് തന്നെ ഉണ്ട്. ആക്സിഡന്റ് സൃഷ്ടിച്ച് നമ്മുടെ കൈയിലുള്ള പണം, സ്വർണ്ണം മുതലായവ കവരുന്നതിനൊപ്പം മനുഷ്യന്റെ അവയവങ്ങൾ വരെ ഈ സംഘം മറിച്ച് വിൽക്കുന്നു. ഇത്തരം സംഘങ്ങളുടെ ലോകം അറിയാത്ത പുതിയ രീതിയെ നമുക്ക് പരിചയപ്പെടുത്തുന്നതാണ് ഈ സിനമ കാന്താരം.

ഇത്തരം സംഘം നടത്തുന്ന പുതിയ തട്ടിപ്പിന്റെ മുഖം മൂടി വലിച്ചു കീറി ജനങ്ങൾക്ക് ചിന്തിക്കാനും പ്രവർത്തിക്കാനും അവസരം നൽകുന്നു കാന്താരം.

കഥ, തിരക്കഥ, സംഭാഷണം, സംവിധാനം: ഷാൻ കേച്ചേരി, പ്രൊഡ്യൂസർ: പ്രഷാന്ത് പി.ബി., DOP: Rajeesh Ramen Edit: Akhil , ART: Ramesh Guruvayoor Customer: Stephy Xavior, Makeup Kishore Ramakrishnan

# ബിലാത്തിക്കഥ...

മണിയൻപിള്ള രാജുവിന്റെ മകൻ നിരഞ്ജിനെ നായകനാക്കി രഞ്ജിത് ഒരുക്കുന്ന. ചിത്രത്തിന് 'ബിലാത്തിക്കഥ' എന്ന് പേരിട്ടു. വർണചിത്രയുടെ ബാനറിൽ മഹാസുബൈർ ആണ് ചിത്രം നിർമിക്കുന്നത്. തിരക്കഥ എഴുതുന്നത് സേതുവാണ്. അനു സിത്താരയാണ് ചിത്രത്തിലെ നായിക.

കലാഭവൻ ഷാജോൺ, സുരേഷ് കൃഷ്ണ, കോട്ടയം നസീർ, ദിലീഷ് പോത്തൻ, കനിഹ എന്നിവരാണ് മറ്റുതാരങ്ങൾ. ചിത്രത്തിൽ മലയാളത്തിന്റെ ഒരു സൂപ്പർതാരം കൂടി അഭിനയിക്കുന്നുവെന്നും റിപ്പോർട്ട് ഉണ്ട്. പ്രശാന്ത് നായർ ആണ് ഛായാഗ്രഹണം. ചിത്രസംയോജനം സന്ദീപ്.


ബിജു പോത്തൻകോട്


വിഷ്ണൂബുദ്ധൻ

# കുമാരനാശാൻ

മഹാകവി കുമാരനാശാന്റെ ജീവിതം അഭ്രപാളികളിലേയ്ക്ക്. ആദ്യമായാണ് കുമാരനാശാനെ പൂർണ്ണമായും കേന്ദ്രീകരിച്ചുള്ള സിനിമ വരുന്നത്.

കേരളത്തിന്റെ നവോത്ഥാനകവി കുമാരനാശാന്റെ ജീവിതത്തെ ആസ്പദമാക്കി പുതിയ സിനിമ വരുന്നു. കഴിഞ്ഞ ഓണക്കാലത്ത് പ്രദർശനത്തിനെത്തിയ ഒറ്റക്കോലം സിനിമയിലെ നായകൻ ബിജു പോത്തൻകോടാണ് കുമാരനാശാന്റെ രണ്ട് ഗെറ്റപ്പിലുള്ള വേഷം ചെയ്യുന്നത്. ഷോർട്ട് ഫിലിമുകളിലൂടെ ശ്രദ്ധേയനായ വിഷ്ണൂബുദ്ധനാണ് ചിത്രത്തിന്റെ സംവിധായകൻ. സിനിമയുടെ പേര്, സാങ്കേതിക വിദഗ്ദ്ധർ,നായിക, സഹതാരങ്ങൾ എന്നിവയുടെ നിർണ്ണയം പൂർത്തിയായി വരുന്നു. ശ്രീനാരായണ ഗുരുവുമായി ബന്ധമുള്ള ചിലസിനിമകളിൽ ആശാന്റെ കഥാപാത്രം വന്നു പോയിട്ടുണ്ട്. എന്നാൽ ആദ്യമായാണ് കുമാരനാശാനെ പൂർണ്ണമായും കേന്ദ്രീകരിച്ചുള്ള സിനിമവരുന്നത്.

സ്നേഹ ഗായകനായ കുമാരനാശാന്റെ പ്രണയം, വിവാഹം, കവിതകൾ, ശ്രീനാരായണ ഗുരുവുമായുള്ള ബന്ധം, പൊതു പ്രവർത്തനം എന്നിവ കേന്ദ്രീകരിച്ചാണ് മഹാകവിയുടെ ജീവിതം അഭ്രപാളികളിലെത്തിയ്ക്കുന്നത്.സംഗീത സാന്ദ്രമായ ഈ സിനിമയിൽ മലയാളം തമിഴ്സിനിമകളിലെ പ്രശസ്ത താരങ്ങളും അഭിനേതാക്കളാണ്.

ചിത്രീകരണത്തിനു മുന്നോടിയായുള്ള പഠന ഗവേഷണ പ്രവർത്തനങ്ങൾ പുരോഗമിയ്ക്കുന്നു. ഇരുപതാം നൂറ്റാണ്ട് കണ്ട ഏറ്റവും മഹാനായ കവിയും മനുഷ്യ സ്നേഹിയുമായ കുമാരനാശാന്റെ ജീവിതത്തെ ആസ്പദമാക്കിയുള്ള സിനിമ കലാമൂല്യമുള്ള വിനോദ ചിത്രമായാണ് ഒരുക്കുന്നതെന്ന് സംവിധായകൻ വിഷ്ണൂബുദ്ധൻ പറഞ്ഞു.

എ.എസ് പ്രകാശ്

# എ സ്പെഷ്യൽ ഡേ




വർഷങ്ങൾക്ക് മുമ്പ് കാനഡയിലെത്തി സ്ഥിരതാമസമാക്കിയ മലയാളികളുടെ കൂട്ടായ്മയിൽ ഒരുങ്ങിയ ഹ്രസ്വചിത്രമാണ് എ സ്പെഷ്യൽ ഡേ. ബിജു തയിൽചിറ ആണ് ഈചിത്രത്തിന്റെ സംവിധായകൻ.

സ്കൂൾ വിദ്യാർത്ഥികളായ സാം ജോസഫിന്റേയും എലാസലിന്റേയും സൗഹൃദത്തിന്റെ കഥ പറയുന്ന ചിത്രമാണിത്.

കേരളത്തിലെ ഒരു മനോഹര ഗ്രാമത്തെ കാനഡയിൽ പറിച്ച് നട്ടിരിക്കുന്ന പ്രതീതിയാണ് ഈ ഹ്രസ്വചിത്രത്തിന്റെ ഒരു പ്രത്യേകത.

നായക കഥാപാത്രമായ സാം കബാലിയായും പുലിമുരുകനായും ബാഹുബലിയായും നായികയ്ക്കൊപ്പം വേഷപ്പകർച്ചയിലെത്തുന്നത് മറ്റൊരു പ്രത്യേകതയാണ്. കുട്ടികളും അവരുടെ അച്ഛനമ്മമാരും ഒരു പൂച്ചയും സാമിന്റെ സ്പോർട്സ് സൈക്കിളും ഇതിൽ കഥാപാത്രങ്ങളാകുന്നുണ്ട്.

നിധിൻ ബിജു ജോസഫ്, എലാ ജോസഫ്, അനിതമാത്യു, പ്രീതി അജിത്, ടിന മാത്യൂസ്, ഐറിൻ മേരി മാത്യു, ഫെബിൻ ബിജു ജോസഫ്, നിഖിൽ ജോർജ്, ജെഫ് ആന്റണി മനില, അലീന സണ്ണി കുന്നപ്പിള്ളി, എബെൽ ബോബി, ബെഞ്ചമിൻ ബാബു, ബെവിൻ ബാബു, ബൽബീർ കാംഗ്, കാറ്റ്മിക്കി തുടങ്ങിയവരാണ് അഭിനേതാക്കൾ.

ബാനർ: ഐ മലയാളി. തിരക്കഥ: മാത്യുജോർജ്. ഛായാഗ്രഹണം: ജോർജ് ലൊമേഗ.സംഗീതം: അജിത് സുകുമാരൻ. കോ-ഡയറക്ടർ: സന്തോഷ് പുളിക്കൽ. അസോസ്സിയേറ്റ് ഡയറക്ടർ: ഗിരീഷ് ബാബു. അസിസ്റ്റന്റ് ഡയറക്ടേഴ്സ്: ഫെബിൻ ജോസഫ്, സുധിപ്ത മണ്ഡൽ. മേക്കപ്പ്: അനന്തൻ മറിയൻ പിള്ള. കലാസംവിധാനം : സലിൻ ജോസഫ്, സണ്ണി കുന്നപ്പിള്ളി. പിആർഒ: റഹിം പനവൂർ. സ്റ്റിൽസ് : റോയ് ദേവസ്യ, ലിന്റോ ജോസഫ്. പ്രോഡക്ഷൻ മാനേജർ: തോമസ് വർഗ്ഗീസ്.ഡിസൈൻ: ഷാജൻ ഏലിയാസ്.

കേരളത്തിലെ എല്ലാ വിദ്യാലയങ്ങളിലും ഈ ചിത്രം പ്രദർശിപ്പിക്കാൻ ഉദ്ദേശിക്കുന്നുവെന്ന് അണിയറക്കാർ പറഞ്ഞു. കേരളത്തിനകത്തും പുറത്തും ഈ ചിത്രത്തിന്റെ പ്രദർശനം സംഘടിപ്പിക്കുന്നത് തിരുവനന്തപുരം കേന്ദ്രമാക്കി പ്രവർത്തിക്കുന്ന അമ്മു ഡിജിറ്റൽ സ്റ്റുഡിയോ അക്കാദമിയാണ്.

- റഹിം പനവൂർ പിആർഒ






Silk Attire for Men



**CREW**



Client : G'SONS APPARELS
Product : DENNIS MORTON MENSWEAR
Agency : Monsoon Brand communications
Creative Director : Kumar Neelakandan
Production House : TVC Factory
Producer : Sijoy Varghese
Director : Abin Cleatus
DOP : Manoj Kumar Khatoi
Editor : Kiran Thomas

Art : Golf
Costume : Jeni Abin
Still Photographer : Vishnu Thandassery
Make up : Batj
Director's team : Jeni Abin Prin
Line producer : Chaitanya Kumar Kallakuri
Music : Nikhil R Nair








**CREW**



Client : 3G DIGITAL WORLD
Product : MY G
Agency : Passio
Account Directors :Vivek Mohan, Mohammed Sabeer
Production House : TVC Factory
Producer : Sijoy Varghese
Director : Abin Cleatus
DOP : Sunil K.S
Art : Sreekumar Karikot

Costume : Jeni Abin
Still Photographer : Mathew Mathan
Make up : Ronex Xavier
Director's team : Jeni Abin, Alwin Cleatus, Arvind Venugopal
Production Manager: Javed Chempu
Post Production Heads : Dinu Paul, KiranThomas
Music : Aloshya Kavumpurathu

## SREE GOKULAM





**CREW**



Client: Sree Gokulam
Production House: Afterain Vfx Box
Direction & Edit: Nijeesh Vijay
DOP: Arun Alison
Art Director: Sourab Keshav
Costume: Dhanya Balakrishnan.
Makeup: Praveesh Kakkodi
Models: Shivkumar, Haya, Saraharish

Music: Ajmal, Sanu K Said
Spot Edit: Geevargees, Vineeth
Assistant Direction: Prajeesh Kolora, Shiju Thiruvalloor
Project Co-Ordinated by: Dineesh Kavil
Production Cotnrollers: Shameer, Shivan
Stills: Arun Jakson.




## Giridhar Eye Institute





**CREW**



Client: SSM Eye Research Foundation
(Charitable trust of Giridhar
Eye Institute,Cochin)
Agency: Lemonmint Creative Ads Pvt Ltd
Production house: Lemonmint Creative ads Pvt Ltd
Director: Nobin Kurian
Dop: Praveen James Samuel

Editor: Rajesh Raju
Executive producer: Justin K Abraham
Sync sound recording: Akhil Mathew
Assistant Director: Kannan
Music director: Mathews Pulickan





Model Code: 66/2017

## Want to be a Model in Advertising ?

മോഡലിംഗ് രംഗത്തേക്ക് കടക്കുവാൻ താൽപര്യമുള്ളവർ ഫോട്ടോയും ബയോഡേറ്റയും അയയ്ക്കുക.

പോർട്ട്ഫോളിയോ എടുത്തിട്ടില്ലാത്തവർക്ക് പ്രൊഫഷണൽ ഫോട്ടോഗ്രാഫേഴ്സിന്റേയും മേക്കപ് പ്രൊഫഷണൽസിന്റേയും സഹകരണത്തോടെ മിതമായ നിരക്കിൽ പോർട്ട്ഫോളിയോ തയ്യാറാക്കി നൽകുന്നതാണ്.

effectiveadcom@gmail.com
Ph: 08593 998705



Model Code: 67/2017





# Professionals' Directory

## OUT DOOR AD AGENCIES

**Aiswaria Advertising Industries**
Carmel Building
Banerji Road, Kochi 18
Ph:98461 28822, 0484 2395294

**Orange**
Door No.36/1907A
Parakkat Building
Sebastian Road
Kaloor P.O., Kochi
Ph: 0484 3048672

**Artmen**
Market Road, Cochin
Ph:0484 2396809

**Asha Publicity**
BTC Road,
Maradu
Cochin 04
Ph:93888 17450

**Bhumi Advertisers**
Erayamkudy, Thrissur
Ph:0480 2730838

**Big Print**
Attakulangara
Trivandrum
Ph:0471 2471894

**Brolga Advertisers**
Palarivattom, Cochin
Ph:0484 6511002

**Cadmium Outdoor Solutions**
Kadavanthra, Cochin
Ph:0484 2206867

**Chaithanya Advertising Services**
ML Road, Kottayam
Ph:0481 2562333

**Chaithram Advertising**
Gandhi Nagar, Kottayam
Ph:0481 2591871

**Chaste Associates**
Udayamperoor P.O.
Ernakulam
Ph:0484 2793461

**Chayam Prints**
Kulangara Buildings
Shine Road, Vyttila
Cochin 682019
Ph:0484 2303587

**Colonia Advertising**
CP Ummer Road
Cochin
Ph:0484 2366333

**Concord Advertising**
IS Press Road
Cochin
Ph:0484 2393110

**Creative Media**
MG Road
Trivandrum
Ph:0471 2572949

**Darsana Advertising**
KP Road
Cochin
Ph:04842376722

**Dart Ads**
Cochin 18
Ph:0484 2371305

**Deepa Publicity**
Vyttila, Eroor
Ernakulam
Ph:0484 2784441

**Digital Park**
AR Menon Road
Thrissur
Ph:0487 3292620

Divine Arts
Mettupalayam Street
Palakkad
Ph:0491 2532939

## DIGITAL AGENCIES

**Ideaspace Communications**
12th Cross Road,
Near Giri nagar
community hall
682020 Kochi
Ph : 999 55 85 475

**Winningwayz**
#177, Ground Floor,
Building No. 55/1280
682020 Ernakulam
Ph : 0484 231 7278

**Trueberry Advertising**
4th Floor, A, MPS Tower, Opp.
Federal Towers, Puthiyara Post,
Arayidathupalam, Kozhikode
Ph :096059 90797

**Yara Communications**
A2,Dream City Apartments,
Arayidathupalam
673 004 Calicut
Ph : 094959 83105

**Blackmole**
Designs n Digits Pvt. Ltd.
Kozhikode
Ph :0495 40 60 126

**For You Infotech**
Karanakodam P.O,
Thammanam 682032 Kochi
Ph :0484 233 2786

**Piedpiper Brand Communication**
"Geeth", VJRA - 30,
VJ Lane, Near Eloor Library,
Vellayambalam 695010
Trivandrum Ph: 081293 59222

**PlainSpeak**
Vazhuthacaud
695014 Trivandrum
Ph: 0471 406 0881

**Absolut Brand Circle**
EVRA 252 Cotton Hill
695014 Trivandrum
Ph: 098461 22220

**Puppets**
vazhuthacaud
69501 Thiruvananthapuram
Ph: 097453 41002

**Focusfox Media Ltd**
Mullasseri Canal Road
Kochi
PIN 682011
Ph:0484 44055106

**Pantone**
# 17, Pipe line road
Palarivattom
Cochin
Ph: 9496 83 1991

**Jumpfrog**
2nd floor, G-23
Main Avenue
Panampilly Nagar
Kochi
Ph:099466 64117

IDM
Ernakulam Medical Centre
Road
Ernakulam
Ph : 0484 404 5488

Kriya
No.28/1288,Padam Stop
Alunkal Road
Kadavanthra, Ernakulam
Ph:097463 21823

▲ **Directory** പേജിലേക്ക് മാറ്ററും, പരസ്യങ്ങളും അയക്കേണ്ട വിലാസം:
Effective Publications
Ph: 08593 998705, E-mail: effectiveadcom@gmail.com

## the other truth



**So Mie**

So Mie is a copywriter currently working at an advertising agency in UAE. His career spans over 27 years with stints at industry leading creative houses in Keralam and numerous campaigns. He also used to engage students in advertising at the School of Communications, Mahatma Gandhi University.

# Just can't write!

You guessed it. I've been staring at the impatient cursor for more than 15 minutes. And I just can't get started. I just can't write!

It's a paradox. I can't write, but I'm writing. I'm writing that I can't write. And that means I'm slowly oozing out of what's generally known as the 'writer's block'.

As you can see, I've found a clever way (ehm… sorry for bragging – I sometimes can't help thinking highly of myself when I solve my own quirky inner problems!). Well, a clever way to get out of the block: write about the block. Hit the devil with the devil.

You know I've been doing this column for over two years. Honestly, on several occasions I've had trouble getting off to a smooth start. Often, when I run into a block, I'd wait it out, buy more time for myself. But this time I wanted to finish it and shoot it across to my chief editor friend Mathew before his humble reminder pops up in my mail.

So here I am, writing about the writer's block after being caught up in the block for a good amount of time and getting out of it by writing about the block itself. If I hadn't run into a block, I would've started the piece differently. But the block made me face the issue head on. And that I think has added a touch of intimacy to the writing. Made it more personal. More natural. And as it turns out, the twist is quite relevant as far as you and I are concerned. We all get caught in and out of a writer's block once in a while in ways that are unique to us.

So what exactly is a writer's block? Usually blocks occur when a passage is clogged. This may not essentially be the case with a writer's block. In fact, the reason for the block may vary from writer to writer. It may also depend on the genre a writer is writing in. For some writers, the block may be caused by a flood of words or ideas. Too much input can slow the process of quality output. For some others, the culprit is a kind of vacuum or black hole where words get sucked up and refuse to show up. This is alarming, especially when you have a deadline looming large in front of you.

I've heard that journalists experience writer's block very rarely. This may be because their job is primarily to report events that have happened already. Besides, they have resourceful data to work on. However, the case of writers who do columns, features, and op-ed pieces in newspapers may be different. Copywriters, as I myself have gone through, sometimes feel the starting hiccup especially when they want to write differently about an ordinary, mundane product or service.

Poets seldom face the block issue as their writing is largely subjective. Writing a poem is mostly done in the mind hours or even days before the actual writing takes place. And they say poets write when they feel a rush of emotion-filled, imagery-infused words so there can be no room for a block. But writers of other literary genres may spend hours looking



at a blank page, or empty screen, before they write anything sensible. Though they have the direction of the story and the personalities of the characters all well sketched out in their mind, they may wonder where and how to begin. They may think and rethink that ultimate, mind blowing, heart-stopping, never-before-written opening line. Obviously, that would cause a grinding block.

Whether you're a celebrated writer or an aspiring one, an occasional block should not block you out of what you wanted to do: write. Consider blocks as an aircraft wearily taxiing down the runway. Soon, your flight of creativity will take off. ●

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.